# സഞ്ചാരി

രചന:

വി. വി. അബ്ദുല്ലാസാഹിബ്
പെരിഞ്ഞനം

പ്രസാധനം;

ശഫീഖ് ബുക്ക് സെൻറർ
പെരിഞ്ഞനം.

മാർച്ച് 1994 വില: 8ക.

## ഉള്ളടക്കം

# സഞ്ചാരി

## യാത്ര 6

### അനുഭവം 1

## ഹാജ്യാരുടെ ഇബാദത്ത്

എന്റെ രാവിലത്തെ ചുററിയലച്ചിൽ അവസാനിപ്പിച്ച പള്ളിയിലേക്ക് പോകുകയാണ്. സമയം ഏതാണ്ട് $11\frac{1}{2}$ മണി ആയിക്കാണും. ളുഹറിന് ഒരുമണിക്കൂർ കൂടിയുണ്ട്. നല്ലവെയിൽ; എന്തും ഉരുകുന്നചൂട്. വീട്ടിലേക്ക് പ്രവേശിക്കയെല്ലാതെ വീട്ടിൽ നിന്ന് പുറത്തിറങ്ങാൻ തോന്നാത്ത അന്തരീക്ഷാവസ്ഥ.

നിരത്തിൻവക്കത്ത് ഒരു സലാം ഉച്ചത്തിൽ മുഴങ്ങി. ഞാൻ ശ്രദ്ധിച്ചു. ഒരു ചെറിയ മനുഷ്യനും ഒരു തടിച്ച മനുഷ്യനും അഭിമുഖമായി കാണുകയാണ്. ഞാൻ അവിടെ അലക്ഷ്യമായി നിന്നു. സഞ്ചിയിലൊന്നുനോക്കി. പതുങ്ങി പരുങ്ങി അവിടെത്തന്നെ നിലകൊണ്ടു. അവരുടെ സംഭാഷണം ശ്രദ്ധിച്ചു. വിജ്ഞാന പ്രദമായിരുന്ന ഭാഷണം.

തടിച്ചമനുഷ്യൻ : എവിടേക്കാ ഹാജ്യാരെ, ഈ വെയിലും കൊണ്ട് പോകുന്നത്?

ഹാജ്യാർ : ഒരാളെ കാണാൻ പോകയാണ്.

ത. മ.: ഈ റമളാനായിട്ട് ഇങ്ങനെയൊക്കെ പോകണോ? ഈ വെയിലും കൊണ്ട് വ്രതവുമായിട്ട്.

ഹാ : അടിയന്തിരമായി കാണേണ്ടും ആവശ്യം ഏർപ്പെട്ടാൽ നീട്ടിവെക്കൽ ശരിയല്ലല്ലോ. മഴയായാലും വെയിലായാലും രാവോ പകലോ എന്ന് നോക്കാതെ പോകേണ്ടിവരും. നമ്മുടെ തൊഴിലിൻെറ ഭാഗമാണല്ലൊ ഈ നടത്തം—ആളെത്തേടിയുള്ള നടത്തം.

ത. മ. : എന്നാലും ഹാജ്യാരെ, റമളാനായിട്ട് ഈ സമയത്ത് ഇങ്ങനെയൊക്കെ ഇറങ്ങിത്തിരിച്ചാലോ?

ഹാ : പിന്നെ എന്ത്‌വേണമെന്നാണ് നിങ്ങളുടെ പക്ഷം?

ത. മ. : വല്ല പള്ളിയിലും കയറിയിരുന്ന ഖുർആൻ ഓതുക, തസ്ബീഹ് ചെയ്യുക, സുന്നത്ത് നിസ്കരിക്കുക. അങ്ങനെ കുറെ സമയം കഴിച്ചുകൂട്ടണ്ടേ? അതിൻെറ സമയമല്ലേ ഇത്?

ഹാ : അപ്പോൾ വീട്ടിലെചെലവുകൾ എങ്ങനെ നടക്കും?

ത. മ. : അതൊക്കെ നടക്കും ഹാജ്യാരെ. നിങ്ങൾ വീട്ടുചെലവ്, കുടുംബസംരക്ഷണംഎന്നൊക്കെപ്പറഞ്ഞു ഈ റമളാനിലും ഇങ്ങനെ ഓടിനടക്കുന്നതു് ഭംഗിയല്ല കെട്ടോ?

ഹാ : അല്ല, താനെന്താണിപ്പറയുന്നതു്? റമളാനിൽ അവനവൻെറ തൊഴിൽ ചെയ്യണ്ടായെന്നോ? ആമാസം കുടുംബം പട്ടിണി കിടക്കണോ?

ത. മ. : വെറുതെ അങ്ങനെയൊക്കെ പറയുന്നതെന്തിനാണ് ഹാജ്യാരെ? നിങ്ങൾ പട്ടിണിയൊന്നും കിടക്കേണ്ടിവരില്ല. റമളാൻ ഒരു മാസമെങ്കിലും പതിവ് ഓട്ടവും പാച്ചിലും നിറുത്തി പള്ളിയുമായി ബന്ധപ്പെട്ടു കുറച്ചു ഇബാദത്ത് എടുക്കുക. വളരെ അധികം പുണ്യം കിട്ടുന്ന മാസമാണല്ലൊ റമസാൻ.

ഹാ : ഇബാദത്ത് ചെയ്യാൻ പള്ളിയിലേക്ക് പോണോ? പള്ളിക്കകത്തിരിക്കണോ? ഈ വിസ്തൃതമായ ഭൂമിയിൽ ഇബാദത്ത് ചെയ്യാൻ ഇടമില്ലാതെ, വഴിയില്ലാതെ അതിന്നായി പള്ളിയിൽ പോകണമെന്നാണോ നിങ്ങൾ പറയുന്നതു്?

ത. മ. : പിന്നെ ദുനിയാവിൽ ഓടിപ്പാഞ്ഞുകൊണ്ടാണോ ഇബാദത്ത് ചെയ്യുന്നത്? നിങ്ങൾ വഅ്ള് കേൾക്കാറില്ലേ. ഓത്തും ബൈത്തും സലാത്തും, ദികറ്, തസ്ബീഹ്, തഹ്ലീല് ഇതൊക്കെ ധാരാളമായി നിറവേററിയാൽ അവന്ന് പരലോകത്തിൽ കിട്ടാൻ പോകുന്ന പുണ്യഫലങ്ങൾക്ക് വല്ല കണക്കുമുണ്ടോ? ഹാജ്യാരു് ഇതൊന്നും അറിയാത്ത ആളല്ല. അതെനിക്കറിയാം. പക്ഷെ നിങ്ങളുടെ പോക്ക് കാണുമ്പോൾ എനിക്ക് സങ്കടവും സഹതാപവും തോന്നുന്നു.

ഹാ: നിങ്ങളെന്താണിങ്ങനെ വകതിരിവില്ലാതെ പറയുന്നത്? അബദ്ധം എഴുന്നെള്ളിക്കരുത്.

ത. മ: അത് കള ഹാജ്യാരേ. എനിക്ക് അതൊക്കെ അറിയാം. നിങ്ങൾ വളരെ വെളുത്ത മനുഷ്യനാണ്. റമളാനായാലും അടങ്ങിയിരിക്കുല. എന്നും നിങ്ങൾക്കൊരുപോലെയാണ്. അത് പാടില്ല ഹാജ്യാരേ. റമളാനെ ബഹുമാനിച്ച് കൂടുതൽ ഇബാദത്ത് ചെയ്യണം. കൂടുതൽ സദഖാ ചെയ്യണം. ഉണ്ടെങ്കിൽ സക്കാത്തും കൊടുക്കണം. ഈ മാസത്തെപ്പററി നിത്യേന മൊസ്ല്യാക്കൾ ഉറുദി പറയുന്നുണ്ടല്ലോ. എന്നിട്ടും ഹാജ്യാര് എന്നുംകുന്നും ഒരുപോലെ പാറിപ്പറന്നു ഓടിപ്പാഞ്ഞു നടക്കുകയാണ്. അതല്ല റമളാൻ മാസം പിറന്ന കാര്യം ഹാജ്യാർ അറിഞ്ഞില്ലായിരിക്കുമോ?

ഹാ: അബദ്ധം എഴുന്നള്ളിക്കല്ലേയെന്ന് പറഞ്ഞത് പോരാ. വിഡ്ഢിത്തം പറയരുതേയെന്ന് പറയേണ്ട സ്ഥിതിയാണുള്ളത്. നിങ്ങൾ ഇങ്ങനെയൊക്കെ തരംതാഴുമെന്ന് ഞാൻ കരുതിയില്ല. ഈ പ്രായമായിട്ടും വേണ്ടത്പോലെ പഠിച്ചില്ല എന്നത് ആശ്ചര്യകരംതന്നെ. മറെറാരുസംഗതി: ഈ മുസ്ല്യാക്കന്മാർ പറയുന്നത് മാത്രമല്ലേ നമ്മൾ മനസ്സിലാക്കുകയുള്ളൂ ഒരു വശം മാത്രമേ ഈ മുസ്ല്യാക്കൾ പറയുകയുള്ളൂ മറുവശം നോക്കാനും കാണാനും ബഹുജനങ്ങൾക്ക് കഴിവും ഇല്ല. അപ്പോൾ ഇത്തരം അബദ്ധധാരണകൾ വെച്ചുപുലത്തുന്നവർ കുറച്ചൊന്നുമായിരിക്കയില്ല.

ത. മ. : എന്താണാവോ ഞാൻ പറഞ്ഞ അബദ്ധം? പള്ളിയിലിരുന്നു ഇബാദത്ത് ചെയ്യാനും, സദഖാ ചെയ്യാനും പറഞ്ഞത് അബദ്ധമാണോ? ദുനിയാവിനെ ഈ മാസം അകററിനിർത്തി ആഖിറത്തിലേക്കുള്ള പണികുറച്ചെടുക്കാൻ പറഞ്ഞത് അബദ്ധമായോ?

ഹാ: ഇബാദത്ത് എന്നാൽ എന്താണെന്നാണ് താൻ ധരിച്ചിരിക്കുന്നത്? ഞാൻ ഈ വെയിൽകൊണ്ടുപോകുന്നുണ്ട്. അതു് ഇബാദത്തായി എണ്ണുമോ?

ത. മ.: ഹാജ്യാര് നമ്മെ കളിയാക്കുകയാണോ? നിങ്ങൾ കച്ചവടാവശ്യാർത്ഥം വെയിലും മഴയും മഞ്ഞുംകൊണ്ടും ഓടിനടക്കുന്നതൊക്കെ അള്ളാക്ക് ഇബാദത്ത് ചെയ്യലാകുന്നതെങ്ങനെ? ഇബാദത്ത് എന്നാൽ അല്ലാഹുവിങ്കൽ നല്ലതായ പ്രതിഫലം കിട്ടുന്ന സൽകർമ്മങ്ങളാണ്.

ഹാ: നമുക്ക് രണ്ടാൾക്കും ഒന്നുകളിക്കാം. രണ്ടാൾക്കും കൂലികിട്ടും. പഠിച്ചതിനും പഠിപ്പിച്ചതിനും.

ത. മ.: എന്താണത്? ആ പറഞ്ഞത്?

ഹാ: അത് പിന്നീടു പറയാം. ഒന്ന് ചോദിക്കട്ടെ, നമ്മുടെ മാതാപിതാക്കൾ, ഭാര്യാസന്താനങ്ങൾ ഇവർക്ക് ഭക്ഷണം കൊടുക്കാതെ കഷ്ടപ്പെടുത്തിയാൽ എന്തുണ്ടാകും?

ത. മ.: പടച്ചവൻ ശിക്ഷിക്കും.

ഹാ അവർക്കൊക്കെ ഭക്ഷണം കൊടുത്ത് വേണ്ട പോലെ പരിപാലിക്കുകയാണെങ്കിലോ?

ത. മ.: അതിന് പുണ്യഫലം ഉണ്ടാകും.

ഹാ: പുണ്യഫലം കിട്ടുന്ന സൽകർമ്മങ്ങളാണ് ഇബാദത്ത് എന്ന് നിങ്ങൾ പറഞ്ഞല്ലോ. അപ്പോൾ ആശ്രിതന്മാർക്ക് ഭക്ഷണം മുതലായവ കൊടുത്ത് സംരക്ഷിക്കുന്നതോ?

ത. മ: അതിന് പുണ്യഫലം ഉണ്ട്. ഇബാദത്താണ്.

ഹാ: അവരെ സംരക്ഷിക്കുന്നതിന് വേണ്ടി തൊഴിൽ ചെയ്യുന്നതോ?

ത. മ.: സൽകർമ്മത്തിനുള്ള ഉപാധി. സൽകർമ്മം തന്നെ. അതിനും പുണ്യഫലം. അതും ഇബാദത്ത് എന്ന് സമ്മതിക്കാം.

ഹാ: ദേഹാദ്ധ്വാനമോ, കച്ചവടമോ, കൃഷിയോ മററു ഹലാലായ ഏതെങ്കിലും തൊഴിൽ ചെയ്തു ഉപജീവനം കഴിക്കുന്നവൻെറ ആ തൊഴിൽ എന്തായി?

ത. മ. : നിങ്ങൾ ഉദ്ദേശിച്ചപോലെ ഇബാദത്തായി.

ഹാ: തൊഴിൽ ചെയ്യുന്ന സ്ഥാപനത്തിലേക്കോ, കച്ചവടം ചെയ്യുന്ന കടയിലേക്കോ, കൃഷി ചെയ്യുന്ന ഭൂമിയിലേക്കോ ഒരാൾ പോകുന്നുവെങ്കിൽ, ആ പോക്ക് ഇബാദത്തായി ചിത്രീകരിച്ചുകൂടേ?

ത. മ. : തീർച്ചയായും ഇബാദത്ത് തന്നെ.

ഹാ: നാം ചെയ്യുന്ന സൽക്കർമ്മങ്ങളോടു ബന്ധപ്പെട്ട എല്ലാ ക്രിയാംശങ്ങളും ആ സൽക്കർമ്മങ്ങളുടെ ഭാഗമാണ് അഥവാ സൽകർമ്മങ്ങളാണ്. സൽക്കർമ്മങ്ങൾ തന്നെയാണ്.

ത. മ. : അതു് ശരിയാണ്; സമ്മതിച്ചു.

ഹാ: ഞാനീ വെയിലത്ത് പോകുന്നത് എന്റെ തൊഴിലിന്റെ ഭാഗമാണ്. ഇബാദത്താണ്. അല്ലാഹുവിങ്കൽനിന്ന് പ്രതിഫലം കിട്ടുന്ന കർമ്മമാണ് ഞാൻ ചെയ്യുന്നത്. മനസ്സിലായോ?

ത. മ. : വാസ്തവം തന്നെ.

ഹാ: ഞാൻ വെയിൽകൊണ്ടു് അദ്ധ്വാനിച്ച് എന്റെ കുടുംബത്തെ പോററുന്നു. ഭാര്യമാർക്കും സന്താനങ്ങൾക്കും നാം ചിലവിടുന്നത് സദഖയാണ്. അറിയാമോ? വല്ല മുസ്ല്യാരും അങ്ങനെ പറഞ്ഞുകേട്ടിട്ടുണ്ടോ?

ത. മ. : അതെ, അവൾക്ക് ചിലവിടുന്നത് സദഖയാണ്.

ഹാ: റമളാനിൽ എന്നോടു് സദഖാ ചെയ്യാൻ താൻ ഉപദേശിച്ചല്ലോ. ഞാൻ ഇബാദത്ത് ചെയ്തുകൊണ്ടിരിക്കയാണെന്നും നിത്യവും സദഖ ചെയ്തുകൊണ്ടിരിക്കുന്നുണ്ടെന്നും മനസ്സിലാക്കാതെ ഇബാദത്ത് ചെയ്യാൻ പള്ളിയിലേക്ക് പോകാൻ നിങ്ങളാവശ്യപ്പെട്ടത് തെററല്ലേ?

ത. മ. : ശരി, ശരി; തെററുതന്നെയാണ്.

ഹാ: ആ തെററിനെയാണ് വിഡ്ഢിത്തം, അബദ്ധം എന്നൊക്കെ ഞാൻ പറഞ്ഞത്. കുടുംബപ്രാരാബ്ധമില്ലാത്ത വൃദ്ധന്മാർ, കുട്ടികൾ, ധനികർ ഇവർക്ക് പുറത്ത് പണിയൊന്നുമില്ലെങ്കിൽ സമയം പാഴാക്കാതെ പള്ളിയിലിരുന്നു ഖുർആൻ പാ

രായണവും തസ്ബീഹും തഹ്ലീലുമായിക്കഴിയലാണ് ഉത്തമം. എന്നെപ്പോലെ കുടുംബസംരക്ഷണത്തിന്‌വേണ്ടി തൊഴിൽ ചെയ്യേണ്ടവർ, ആ തൊഴിലിൽ വ്യാപൃതരായി കടമകൾ നിറവേററണം. ആ കടമകൾ നിറവേററുന്നതിനുള്ള തൊഴിലെടുക്കാതെ പള്ളിയിൽപോയി ആരാധനയിൽ സമയം കഴിച്ചുകൂട്ടിയാൽ അല്ലാഹുവിൻെറ ശിക്ഷയായിരിക്കും അതിന് പ്രതിഫലം. കാരണം നീ ആശ്രിതരുടെകാര്യം ഉപേക്ഷ വരുത്തിയത്‌തന്നെ ആകയാൽ അദ്ധ്വാനിച്ച് പൊരുളുതേടി കുടുംബം പുലർത്തുന്നവന്ന് പള്ളിയിൽ കഴിഞ്ഞുകൂടുന്നവനേക്കാൾ കൂടുതൽ പുണ്യം കിട്ടുന്നതാണ്. സാബിത്തുൽബനാനീ പറഞ്ഞതു കേട്ടിട്ടുണ്ടോ? അദ്ദേഹം പറയുന്നു: ഇബാദത്ത് പത്ത്‌ഭാഗമാണ്! 9 ഭാഗം മഈശത്ത് (ജീവിതാവശ്യങ്ങൾ) തേടലും ഒരുഭാഗം ആരാധനയുമാണ്. അല്ലാഹു പറയുന്നു: "നമസ്കാരം കഴിഞ്ഞാൽ ഭൂമിയിൽ ഓടിനടന്ന് അല്ലാഹുവിൻെറ അനുഗ്രഹം കരസ്ഥമാക്കുക" നാം ഇതെല്ലാം ചിന്തിച്ച് കാര്യം മനസ്സിലാക്കണം. ദുനിയാവിൽ ക്ഷേമകരമായിക്കഴിഞ്ഞുകൂടുവാൻ സൗകര്യമുള്ളവർക്ക് ആഖിറത്തിൻെറ സൗഭാഗ്യം എളുപ്പത്തിൽ നേടിയെടുക്കാം. ഒന്നിനെ ഉപേക്ഷിച്ചു മറേറതിന്ന് ഊന്നൽകൊടുക്കുന്നത് ബുദ്ധിപൂർവ്വമായ നടപടിയല്ല.



## അനുഭവം 2

# നിങ്ങൾ സലാമിന് അർഹനല്ല

ഞാൻ ഒരു കടയുടെ തിണ്ണയിൽ വിശ്രമിക്കുകയായിരുന്നു. സമീപത്തെ ബഞ്ചിന്മേൽ രണ്ടുപേർ ഇരുന്ന് സംഭാഷണം നടത്തിക്കൊണ്ടിരിക്കുന്നുണ്ടായിരുന്നു. കാഴ്ചയിൽ രണ്ടുപേരും മുസ്ലിയാക്കളാണെന്നുതോന്നും. ഇസ്ലാമികപ്പുററുള്ളവരാണെന്നതിൽ സംശയമില്ല. ചെറുപ്പക്കാരാണെങ്കിലും താടിയും തലയിൽക്കെട്ടും കണ്ടാൽ ഭക്തന്മാരാണെന്ന് ആർക്കും മനസ്സിലാകും.

അതിനിടയിൽ മറെറാരാൾവന്നു ആ ബെഞ്ചിൻെറ ഒരറ്റത്തിരുന്നു. എവിടേക്കാണ് രണ്ടുപേരുംകൂടി? എന്ന ചോദ്യവുമായാണ് അയാൾ അവരെ സമീപിച്ചത്. അപ്പോൾ അവർ പരിചയക്കാരാണെന്ന് അത്കൊണ്ട് ഞാൻ മനസ്സിലാക്കി. അവർ ആ ചോദ്യത്തിന് മറുപടി പറയാതെ മറെറാരുചോദ്യം എറിഞ്ഞുകൊടുക്കുകയാണ് ചെയ്തത്. "ഇങ്ങനെയാണോ ഒരു മുസ്‌ലീം മറെറാരു മുസ്ലിമിനെ സമീപിക്കുന്നത്?"

വന്ന ആൾ: ഹേ, എന്താ സംഗതി?

മുസ്ലിയാർ: നിങ്ങൾ സലാം ചൊല്ലിയില്ല. അത്തന്നെ സംഗതി. നിങ്ങൾ മുമ്പ് ഇങ്ങനെ ആയിരുന്നില്ലല്ലൊ വളരെ ചിട്ടയും മര്യാദയും നിങ്ങൾ കാണിച്ചിരുന്നു നിങ്ങളുടെ പെരുമാററത്തിലും ചട്ടവട്ടങ്ങളിലും ഞങ്ങൾക്കൊക്കെ വളരെ മതിപ്പുണ്ടായിരുന്നു. ആ സ്വഭാവത്തിന് നിരക്കാത്ത രീതിയാണല്ലൊ ഇപ്പോൾ നിങ്ങളിൽ കണ്ടത്.

വ ആൾ: ഞാൻ പഠിച്ച പാഠങ്ങൾ ജീവിതത്തിൽ കഴിയുന്നേടത്തോളം പകർത്തുന്ന ആളാണ് ഇപ്പോൾ ഒരു പാഠം പുതുതായി പഠിച്ചിട്ടുണ്ട്. അത് പ്രയോഗിച്ചെന്ന് മാത്രം.

മു: മുസ്ലിംകളോട് സലാം ചൊല്ലരുതെന്നാണോ നിങ്ങൾ ഇപ്പോൾ പഠിച്ചത്?

ആൾ: മുസ്ലിയാരേ, നിങ്ങൾക്ക് തന്നെ അറിയാമല്ലൊ. നിങ്ങൾ മദ്രസയിൽ പഠിപ്പിക്കുന്ന ആളല്ലേ? എന്നോട് ചോദിക്കണോ?

മു: മുസ്ലിംകൾക്ക് സലാം ചൊല്ലണമെന്നാണ് ഞങ്ങൾ പഠിപ്പിക്കുന്നത്. അതല്ലേ സുന്നത്തായ നടപടി.

ആൾ: ആർക്കെങ്കിലും സലാം ചൊല്ലരുതെന്ന് ഇപ്പോൾ കുട്ടികളെ പഠിപ്പിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ ആർക്കാണ് സലാം ചൊല്ലാൻ പാടില്ലാത്തത്?

മു: സുന്നത്തിനെ നിഷേധിക്കുകയും ബിദ്അത്ത് ആചരിക്കുകയും ചെയ്യുന്നവർക്ക്

ആൾ: അങ്ങനെയുള്ളവരാരാണ് ഇപ്പോൾ നമ്മുടെ സമൂഹത്തിൽ?

മു: ജമാഅത്, മുജാഹിദ് ആശയങ്ങളെ ഉൾക്കൊണ്ട് നടക്കുന്നവർ.

ആൾ: അവർ സുന്നത്തിനെ ഉപേക്ഷിച്ച് ബിദ്അത്ത് ആചരിക്കുന്നവരാണോ?

മു: അതിന് സംശയമില്ലല്ലോ. പുതിയ എന്തെല്ലാം ആശയങ്ങളും അഭിപ്രായങ്ങളുമാണ് അവർ പ്രസംഗിക്കുന്നതും പ്രാവർത്തികമാക്കുന്നതും

ആൾ: ആ ഭാഗം അങ്ങനെ തൽക്കാലം നിൽക്കട്ടെ. അപ്പോൾ സുന്നത്തല്ലാത്ത ആചാരങ്ങൾ ബിദ്അത്തുകൾ ആരെല്ലാം ആചരിക്കുന്നുണ്ടോ അവർക്ക് സലാം ചൊല്ലാൻ പാടില്ല. ചൊല്ലിയാൽ അതും സുന്നത്തിനെതിരാകും ബിദ്അത്താകും, അല്ലേ മുസ്ല്യാരേ?

മു: അതേ_അതാണ് ശരി.

ആൾ: അപ്പോൾ ഒരു ചോദ്യം നിങ്ങൾ സലാമിന് അർഹനാണോ?

മു എന്താ സംശയം? ഞാൻ സുന്നത് ജമാഅത്തിൻെറ ആദർശമനുസരിച്ച പഴയ ആചാരങ്ങൾ അനുകരിക്കുന്നു എന്നു മാത്രമല്ല അതിൻെറ ഒരു വക്താവും പ്രചാരകനുംകൂടി ആയിരിക്കെ, നിങ്ങൾ എന്ത് ചോദ്യമാണ് ഈ ചോദിച്ചത്? മാത്രമല്ല അന്യോന്യം 'ഇത്രയുംകാലം അടുത്തുപഴകി പരിചയപ്പെട്ടു എല്ലാ ഉള്ളുകളികളും നല്ലവണ്ണം മനസ്സിലാക്കിയിട്ട് എന്നോട് ഇങ്ങനെ ചോദിച്ചതിന് ഒരു വ്യാഖ്യാനം ആവശ്യമാണ്.

ആൾ: ഞാൻ പറയുന്നു നിങ്ങൾ സലാം അർഹിക്കുന്നില്ല. നിങ്ങൾ മുബ്തദിഅ് ആണെന്ന്. നിങ്ങൾ സുന്നത്തല്ലാത്ത ബിദ്അത്തുകൾ ആചരിക്കുന്നുണ്ടെന്ന്_ ഞാൻ സലാം ചൊല്ലാതിരുന്നതും അതുകൊണ്ടാണ്. നിങ്ങളും നിങ്ങളെപ്പോലെയുള്ളവരും_ അതായത് കഴിഞ്ഞ തലമുറകളുടെ ആചാരങ്ങളെ ന്യായീകരിച്ചു പിൻപററി നടക്കുന്ന എല്ലാ മുസ്ലിയാക്കളും അല്ലാത്തവരും സലാം അർഹിക്കുന്നില്ല എന്നു് ഞാൻ പറയുന്നു അതും ഈയിടെയായി നിങ്ങൾതന്നെ കുട്ടികളെ പഠിപ്പിക്കുന്നതിന് മദ്രസയിലുപയോഗിക്കുന്ന പാഠപുസ്തകത്തിൽ എഴുതിച്ചേർത്ത പുതിയ ശരീഅത്ത് നി

ബന്ധന അനുസരിച്ചാണ് എന്ന് ഓർക്കുക. അതായത് നി ങ്ങൾ പഠിപ്പിക്കുന്ന തത്വമനുസരിച്ചാണ് നിങ്ങൾക്ക് സലാമി ന് അർഹതയില്ലെന്ന് ഞാൻ പറയുന്നത്. എതിർപ്പുണ്ടോ മുസ്ലി യാരേ?

മു: ഞങ്ങൾ സുന്നത്തിൽനിന്ന് അല്പംപോലും വ്യതിച ലിച്ചിട്ടില്ല. പിന്നെ എങ്ങനെ ഞങ്ങൾ മുബ്തദിഅ് ആണെന്ന് നിങ്ങൾ പറയും?

ആം: നിങ്ങൾ സുന്നത്തല്ലാത്തപലതും ഇസ്ലാമിൻെറ മതാചാരമായി നിർമ്മിച്ചുണ്ടാക്കി പ്രവൃത്തിയിൽ കൊണ്ടുവന്നിട്ടു ണ്ട്.

മു: ഞങ്ങൾ ബിദ്അത്തിനെ നശിപ്പിക്കുന്നവരാണ്. അ തിൻെറ നിർമ്മാതാക്കളല്ല.

ആം: എത്രയോ ബിദ്അത്തുകൾ നിങ്ങൾ നിർമ്മിച്ചി ട്ടുണ്ടെന്ന് ഞാൻ എണ്ണിപറഞ്ഞുതരാം.

മു: ഞാൻ നിങ്ങളെ വെല്ലുവിളിക്കുന്നു. ഒന്നുപോലും കാ ണിച്ചുതരുവാൻ നിങ്ങൾക്ക് കഴിയില്ല.

ആം: ആ വെല്ലുവിളി ഞാൻ ഏറെറടുക്കുന്നു. ഒന്നുമുൻകൂട്ടി തീരുമാനിക്കണം-ബിദ്അത്ത് എന്നാൽ എന്ത് എന്ന കാര്യം. പുതുതായി മതത്തിൽ കൂട്ടിച്ചേർക്കലാണ് ബിദ് അത്ത് എന്ന് ഞാൻ മനസ്സിലാക്കുന്നു. യോജിക്കുന്നുണ്ടോ മുസ്ല്യാരേ?

മു: അങ്ങനെ പറഞ്ഞാൽ പററുകയില്ല. ബിദ്അത് രണ്ടു ണ്ട് ഹസനത്തും മുൻകറത്തും. സദുദ്ദേശത്തോടെ സൽഫലം ഉണ്ടാകു ന്നതിനുവേണ്ടി ഇസ്ലാമിൻെറ അടിസ്ഥാനതത്വങ്ങൾക്ക് വിരുദ്ധമ ല്ലാത്ത നല്ല ആചാരങ്ങൾ അംഗീകാര്യങ്ങളാണ്. അതല്ലാത്തവ മാത്രമേ അനാചാരമായും അനിസ്ലാമികമായും ചിത്രീകരിക്കപ്പെ ട്ടുകൂടൂ.

ആം: നാം അനുഷ്ഠിക്കേണ്ടുന്ന സൽക്കർമ്മങ്ങളെല്ലാം ഖുർആനും സുന്നത്തും നമ്മെ പഠിപ്പിച്ചിട്ടുണ്ട്. പുറമെ ഖുലഫാ ഉർറാശിദുകൾ ചെയ്യുന്നതൊക്കെയും നമുക്ക് സ്വീകരിച്ചാചരി ക്കാമെന്നും നബി (സ) നമ്മെ ഉണർത്തിയിട്ടുണ്ട്. അതെല്ലാം സഹാബികളിൽനിന്ന് നമുക്ക് കിട്ടിയിട്ടുണ്ട്. ഹദീസിൻെറ ഗ്ര

ന്ഥങ്ങളിൽ രേഖപ്പെട്ടുകിടക്കുന്നുണ്ട്. നല്ലതാണെന്നും പറഞ്ഞു എന്തെങ്കിലുംഒക്കെ ചെയ്താൽ അത് മതത്തിൽപ്പെട്ടതാണെന്നും സുന്നത്താണെന്നും സമ്മതിച്ച്തരാൻ പ്രയാസമുണ്ടാകും.

മു: നിങ്ങൾ പ്രയാസപ്പെടേണ്ട. ആലിമീങ്ങൾ അത്തരം അബന്ധങ്ങൾ സമുദായത്തിൽ കടന്നുകൂടുന്നതിനെ സൂക്ഷിക്കുന്നവരാണ്. അനാചാരങ്ങളെ അവർ പൊറുപ്പിക്കുകയില്ല. അവർ നല്ലതെന്ന് ശരിവെച്ച പാസ്സാക്കി വിട്ടതെല്ലാം യാതൊരു ശങ്കയും കൂടാതെ നിങ്ങൾക്ക് അംഗീകരിക്കാം. അപ്പോൾ പിന്നെ നിങ്ങൾക്ക് എന്ത് പ്രയാസമാണുള്ളത്?

ആ ഠം: അവിടെയാണ് കുഴപ്പം. ആലിമീങ്ങൾ സമ്മതിക്കണമെന്നും അവർ അംഗീകരിച്ചവ ഒരിക്കലും ബിദ്അത്താകയില്ലെന്ന് ജനങ്ങൾ വിശ്വസിക്കണമെന്നും ആണല്ലൊ നിങ്ങൾ പറഞ്ഞതിന്റെ അർത്ഥം

മു: അതിന്റെ അർത്ഥം അതാണ്. ആലിമീങ്ങളുടെ ഉത്തരവാദിത്വമാണ് സമൂഹത്തിൽ അനാചാരങ്ങൾ കടന്നുകൂടാതെ കാത്ത്സൂക്ഷിക്കൽ.

ആ ഠം: അത്തരം ഉത്തരവാദിത്വം വഹിക്കുന്ന ആലിമീങ്ങളാണല്ലൊ ബിദ്അത്തുകൾ സൃഷ്ടിക്കുന്നത്. ഞാനോ എന്നെപ്പോലെയുള്ള മററതെങ്കിലും ജാഹിലോ എന്തെങ്കിലും കാട്ടിക്കൂട്ടിയാൽ അത് മതാചാരമായി ജനങ്ങൾ സ്വീകരിച്ച ആചരിച്ച നിലനിർത്തികൊണ്ടുപോകുമോ? ഒരു ആലീമായ, നല്ല മനുഷ്യനെന്ന് ജനങ്ങൾ അംഗീകരിച്ച, സർവ്വസമ്മതനായ സാലിഹായ ഒരു മനുഷ്യൻ എന്തെങ്കിലും ചെയ്താൽ അതിന്ന് ജനസമ്മതിയുണ്ടാകും, ജനലക്ഷം അതനുകരിക്കും, നിലനിൽക്കും, ബിദ്അത്തായി സമൂഹത്തിൽ ഒട്ടിപ്പിടിക്കും. ഏതെങ്കിലും ബിദ്അത്ത് സമൂഹത്തിലുണ്ടോ, അതിന്റെ സൃഷ്ടികർത്താവ് ഒരു ആലീമായ സാലിഹായ ആബിദായ ഉത്തമനായിരിക്കും. എന്ത് പറയുന്നു മുസ്ലിയാർ?

മു; നിങ്ങൾ പറയുന്നത് മുഴുവൻ നിഷേധിക്കാൻ വയ്യ. പക്ഷെ അതിൽ ഒളിഞ്ഞിരിക്കുന്ന കുത്ത് എനിക്ക് എതിർക്കാതെ നിവൃത്തിയില്ല.

ആ ഠം: എന്താണാ കുത്ത്?

മു: ബിദ്അത് ഉണ്ടാകുന്നത് ആലിമീങ്ങളാണെന്ന് എങ്ങനെ സമ്മതിക്കും?

ആം: ശരി ഞാൻ ചോദിക്കട്ടെ. നമ്മുടെ ഇടയിൽ, നമ്മുടെ അറിവിൽ ഇന്ന് ആലിമീങ്ങൾ വല്ല ബിദ്അത്തും ആചരിക്കുന്നുണ്ടോ?

മു: ഒന്നുംതന്നെയില്ല.

ആം: അപ്പോൾ ഇന്ന് ആലിമീങ്ങൾ ചെയ്യുന്നതും, അവർ അനുവദിക്കുന്നതും, അവർ ഉപദേശിക്കുന്നതും എല്ലാം സുന്നത്തോ അതുപോലെ അംഗീകരിക്കാവുന്ന സൽപ്രവൃത്തികളോ ആണ്. അതല്ലാത്ത ഒന്നുംതന്നെ സമൂഹത്തിൽ കാണുകയില്ല എന്നല്ലേ മുസ്ലിയാർ ഉദ്ദേശിക്കുന്നത്?

മു: അതെ.

ആം: അപ്പോൾ എന്തെങ്കിലും അനിസ്ലാമിക നടപടി ആലിമീങ്ങൾ അംഗീകരിച്ച എന്ന കാരണത്താൽ അത് സുന്നത്താണെന്ന് ഞാൻ സമ്മതിക്കേണ്ടിവരില്ലേ?

മു: കൂടാതെ കഴിയില്ല. സമ്മതിക്കണം.

ആം: അതിന്റെ മറ്റൊരർത്ഥം ആലിമീങ്ങൾ വേണ്ടാത്തതൊന്നും ദീനിൽ നിർമ്മിച്ചു കടത്തിക്കൂട്ടുകയില്ലാ എന്നല്ലേ?

മു: അതെ,

മു: അപ്പോൾ റസൂൽ (സ) തിരുമേനി താക്കീത് ചെയ്തതിന്റെ അർത്ഥമെന്താണ്? നബി (സ) പറഞ്ഞിട്ടുണ്ടല്ലോ പുരോഹിതന്മാരെ സ്വീകരിച്ചു പിൻപററിയത്കൊണ്ടാണ് ജൂതരും ക്രിസ്ത്യാനികളും പിഴച്ചുപോയതെന്നും അത്തരം ദുരവസ്ഥ മുസ്ലിം സമുദായത്തിനും നേരിടേണ്ടിവരുമെന്നും മററും. മാത്രമല്ല നബി (സ) ഇത്രത്തോളവുംപറഞ്ഞു മുൻസമുദായക്കാരായ ജൂതക്രിസ്ത്യാനികൾ ഒരു ഉടുമ്പിന്റെ മാളത്തിലേക്ക് പ്രവേശിച്ചിട്ടുണ്ടെങ്കിൽ അപ്രകാരംതന്നെ മുസ്ലീം സമുദായവും ചെയ്യുമെന്ന്. ഇതിൽനിന്ന് നാമെന്ത് മനസ്സിലാക്കണം മുസ്ല്യാരേ?

മു: നമുക്ക് പുരോഹിതന്മാരില്ലല്ലോ.

ആ: നബിയുടെ വാക്യം അത്ഥവത്താവണമല്ലൊ. നമുക്ക് പുരോഹിതന്മാരില്ലെങ്കിൽപ്പിന്നെ അത്തരം ആപത്തിനെക്കുറിച്ച് നമുക്ക് നബിതിരുമേനി മുന്നറിയിപ്പു നൽകേണ്ടതില്ലല്ലൊ. ആ സമുദായക്കാർക്ക് പിണഞ്ഞ ആപത്തുകൾ നമുക്കംപിണയുമെന്നം ആ കാര്യത്തിൽ ജാഗ്രത പാലിക്കേണ്ടത് നമ്മുടെ കർത്തവ്യമാണെന്നം നമ്മെ ബോദ്ധ്യപ്പെടുത്തുകയാണല്ലൊ തിരുമേനിയുടെ ഉദ്ദേശം. ഭാവികാര്യങ്ങളെക്കുറിച്ച് റസൂൽ (സ) പ്രവചിച്ചതെല്ലാം സംഭവിച്ചിട്ടുണ്ട്. അതുപോലെ മുസ്ലിം സമുദായം വഴിപിഴക്കുമെന്ന് സൂചിപ്പിച്ചതുപോലെ വഴിപിഴച്ചിട്ടുണ്ട് എന്നത് വാസ്തവമല്ലേ?

മു: നമ്മുടെ സമുദായം വഴിപിഴച്ചിട്ടുണ്ട് എന്ന് സമ്മതിക്കേണ്ടിയിരിക്കുന്നു.

ആ: അതാരെക്കൊണ്ട് എന്നത് പ്രസക്തമായ ചോദ്യമാണ്. എങ്ങനെയെല്ലാം എന്നത് പിന്നെ പരിശോധിക്കാം. മുൻ സമുദായക്കാരുടെ പുരോഹിതന്മാരുടെ സ്ഥാനത്താണല്ലൊ നമ്മുടെ ആലിമീങ്ങൾ അവരെയാണ് ബഹുജനങ്ങൾ പിൻപറ്റുന്നത്. അവരുടെ ഉപദേശമാണ് ബഹുജനങ്ങൾ സ്വീകരിക്കുന്നത്. ബഹുജനങ്ങളിൽ വല്ല അനാവശ്യങ്ങളും അനാചാരങ്ങളും അത്യാചാരങ്ങളും ഉണ്ടെങ്കിൽ അത് അവരുടെ ആത്മീയഗുരുക്കളായ ആലിമീങ്ങളുടെ തനിനിറം കാണിക്കുന്നു എന്നതിൽ സംശയമില്ല. ആലിമീങ്ങളിലുള്ള പിഴവാണ് ബഹുജനജീവിതത്തിൽ പ്രതിഫലിക്കുന്നതു് എന്ന് ചുരുക്കം. അപ്പോൾ നിങ്ങൾ പിഴച്ചിരിക്കുന്ന മുബ്തദി ആണ്. സലാം ചൊല്ലരുതു് എന്ന നിങ്ങളുടെ ഉപദേശം നിങ്ങളിൽതന്നെ ഞാൻ പ്രയോഗിച്ചതിൽ തെറ്റില്ലല്ലൊ

മു; അതു് തെറ്റുതന്നെയാണ്. ആലിമീങ്ങളെ ബിദ്അത്തുകാരെന്നു് പറയാൻ ദാഹമുണ്ടെങ്കിൽ ആ ആലിമീങ്ങളെ ഞാൻ നേരത്തേ സൂചിപ്പിച്ചു. പുത്തൻ ആശയങ്ങളുമായി നടക്കുന്ന ജമാഅത്ത് മുജാഹിദ് പ്രസ്ഥാനങ്ങളിലെ പണ്ഡിതന്മാരാണ് ഇപ്പോൾ മുസ്ലിം സമുദായത്തെ വഴികേടിലാക്കുന്നതു്. എന്നെപ്പോലെയുള്ള സുന്നികളല്ല. ആകയാൽ സലാം ചൊല്ലാൻ പാടില്ലാത്തതു് ആ വിഭാഗക്കാരോടാണ്.

ആ: ജമാഅത്തും മുജാഹിദും രംഗത്തുവന്നപ്പോൾ മാത്ര

മാണോ സമുദായത്തിൽ അനാചാരങ്ങൾ കടന്നുകൂടിയത്?

മു: അതെ, അവരാണല്ലോ പഴയ നടപടികൾ പിഴച്ചതാണെന്നും പറഞ്ഞു വല്ല നല്ല കാര്യങ്ങൾ ചെയ്യുന്നതിൽനിന്നും ജനങ്ങളെ നിരുത്സാഹപ്പെടുത്തുന്നത്. അവർ ജനങ്ങളെ ദുർമാർഗത്തിലേക്ക് നയിക്കുകയാണ്.

ആ ഃ: ജമാഅത്ത്, മുജാഹിദ് പ്രസ്ഥാനങ്ങൾ സംഘടിതമായി ജനമദ്ധ്യത്തിൽ പ്രവർത്തിക്കാൻ തുടങ്ങിയത് ഈ ഇരുപതാം നൂററാണ്ടിൽ മാത്രമാണ്. അപ്പോൾ സമുദായത്തിൽ ബിദ്അത്തുകൾ കടന്നുകൂടി അതിനെ ദൂഷിപ്പിക്കാൻ തുടങ്ങിയതു് ഈ നൂററാണ്ടിൽ മാത്രമാണെന്നല്ലേ അതിനർത്ഥം?

മു: ഏതു് നൂററാണ്ടിലായാലും അവരെക്കൊണ്ടാണ് സമുദായത്തിന് തകരാർ ഏർപ്പെടുന്നത്.

ആ ഃ: അവരുടെ പ്രചാരണത്തിന് മുമ്പ് സമുദായത്തിൽ ഒരു ബിദ്അത്തും നടമാടിയിരുന്നില്ല എന്നാണോ മുസ്ലിയാർ പറയുന്നത്?

മു: ഞാൻതന്നെ അത് ഉറപ്പിച്ച് പറയണമെന്നുണ്ടോ? ജനങ്ങൾ നേരിൽ അനുഭവിച്ചുകൊണ്ടിരിക്കുന്നതല്ലേ?

ആ ഃ: അപ്പോൾ മുസ്ലിയാർ നേരേനോക്ക്. റസൂൽ (സ) എന്താ പറഞ്ഞത്? "എന്റെ തലമുറയാണ് ഏററവും നല്ലത് അത് കഴിഞ്ഞാൽ അതിനടുത്തത്, പിന്നെ അതിനടുത്തത്" തിരുമേനിയുടെ ഈ വാക്യം എന്താണ് സൂചിപ്പിക്കുന്നത്? മൂന്ന് നൂററാണ്ടുകാലത്തോളം മുസ്ലിം സമുദായം ഒരു കുഴപ്പവും കൂടാതെ നിലനില്ക്കും. അനന്തരം ദുരാചാരങ്ങൾ അതിൽ കടന്നുകൂടും എന്നതല്ലേ മുസ്ല്യാരേ?

മു: അങ്ങനെ ഒരു ഹദീസുണ്ട്.

ആ ഃ: അക്കാലം മുതൽ എത്രയോ നൂററാണ്ടുകളായി ഓരോ ബിദ്അത്തുകൾ കടന്നുകൂടി. റസൂലും സഹാബത്തും ചെയ്തിട്ടില്ലാത്തതും കല്പിച്ചിട്ടില്ലാത്തതുമായ അനേകം വേണ്ടാത്തരങ്ങൾ മതത്തിന്റെ നിറംകൊടുത്ത് സമുദായത്തിൽകടത്തിക്കൂട്ടി. നൂററാണ്ടുകൾ പഴക്കംചെന്ന അതൊക്കെ അനുപേക്ഷണീയങ്ങളായ ഇസ്ലാമികാചാരങ്ങളായി രൂപംകൊണ്ടു. അതിന്നനുസരിച്ചു മുസ്ലിംകളുടെ വി

ശ്വാസവുംമാററത്തിന്ന് വിധേയമായി ഈ ദ്രഷിപ്പിൽനിന്ന് സമുദായത്തെ രക്ഷിക്കാൻ ആരെങ്കിലും ശ്രമിച്ചാൽ അത് പുത്തൻ പാർട്ടിക്കാരെന്ന് നിശിച്ചുതള്ളപ്പെടുന്നു. മറിച്ച് ആ ബിദ്അത്തുകളും പേറി, സമുദായത്തെ ദുർവൃത്തിയിൽ നിലനിത്ത്രവാൻ അരയും തലയുംമുറുക്കി പ്രവത്തിക്കുന്ന സുന്നികളായനിങ്ങൾ അഹ്ലു സുന്നത്ത് വൽ ജമാഅത്തിലാണെന്ന് വീമ്പെളക്കുക മുബ്ത്ത്ദ്ഈങ്ങളായ നിങ്ങൾക്ക് സലാംചൊല്ലാൻ പാടില്ല മുസ്ല്യാരേ. ശിർക്കിൽ കുളിക്കുന്ന നിങ്ങൾക്ക് സലാം ചൊല്ലരുതെന്ന് ബഹുജനങ്ങളെ ഉണർത്തേണ്ടത് അത്യാവശ്യമാണ്. എന്ത് ചെയ്താലും നിങ്ങളുടെ ഖൗമ് കണ്ണ്തുറക്കുകയില്ല. നിശ്ചയം. എന്റെ സലാം നിങ്ങൾക്കില്ല മുസ്ല്യാരേ. നിങ്ങൾ ബിദ്അത്ത് സംരക്ഷകനാണ്. ബിദ്അത്തുകളുടെ സ്രഷ്ടാവാണ് എന്നുപറഞ്ഞാലും തെററാവുകയില്ല.

## അനുഭവം 3

## മണ്ണും മനുഷ്യനും

ഒരു ദിവസം എന്റെ പതിവ് താവളത്തിൽ–ഒഴിഞ്ഞ വരാന്തയിൽ–വിശ്രമിക്കുകയാണ്. അടുത്ത കടയുടമയുടെ ഔദാര്യമായി അവിടെയിട്ടിരിക്കുന്ന ബെഞ്ചിൽ ഒരു തൈക്കിളവൻ ഇരിക്കുന്നുണ്ട്.

അതാ, എനിക്കുള്ള ഭോജ്യം തെയ്യാറാവുന്നു. ഒരു യുവാവ് ആ വരാന്തയെ സമീപിക്കുന്നു. തൈക്കിളവനെക്കണ്ട് സലാം ചൊല്ലി അദ്ദേഹത്തിന്റെ സമീപം ആ ബെഞ്ചിലിരിക്കുന്നു. രംഗം തയ്യാറായി; ഞാൻ കാതുകൾ കൂർപ്പിച്ചു.

കിളവൻ: പതിവില്ലാത്തവിധം ഈ വഴി എവിടുന്നാ? ത്വപാൽശിപായീടെ ഉദ്യോഗം കിട്ടിയെന്ന് തോന്നുന്നല്ലോ. കൈ നിറയെ കത്തുകൾ.

യുവാവ്: നമ്മുടെ വെള്ളാപ്പുറത്ത് ജമാലിനെ കാണാൻ വേണ്ടി പോയിട്ടു വരികയാണ്.

കി: അയാൾ രണ്ടുദിവസം മുമ്പേ ഗൾഫിലേക്ക് പോയിട്ടുണ്ടാവണം എന്ന് തോന്നുന്നു. കണ്ടില്ലല്ലൊ ആളെ?

യു: ആളെക്കണ്ടു. കാര്യംനടന്നില്ല.

കി: അപ്പോൾ ആള് പോയിട്ടില്ല അല്ലേ? പോകുന്നു എന്ന് ഞാൻ കേൾക്കയുണ്ടായി.

യു: കഴിഞ്ഞ ആഴ്ച പോകാനായിരുന്നു പരിപാടി. പിന്നെ നാളെപോകുമെന്ന് ഉറപ്പിച്ചിരുന്നു. ഇപ്പോൾ അതും നീട്ടിയെന്ന് പറഞ്ഞു.

കി: എനി എപ്പോഴേക്ക് വെച്ചു യാത്ര?

യു; ഉറപ്പിച്ചില്ല അനിശ്ചിതകാലത്തേക്ക് നീട്ടിയമാതിരിയാണ് പുള്ളിയുടെ സംസാരം.

കി: അടുത്ത ഉത്തരവുണ്ടാവുന്നത്‌വരെ യാത്ര നീട്ടിവെച്ചിരിക്കുന്നു, അല്ലേ?

യു: ഞാൻ കുറേ കത്തുകളുമായി വന്നതാണ്, ജമാൽവശം കൊടുത്തയക്കാൻ അയാൾ പോക്ക് നീട്ടിക്കൊണ്ടിരിക്കുന്ന സാഹചര്യത്തിൽ അവ കൊടുക്കാതെ തിരിച്ചുകൊണ്ടുപോരികയാണ്. എനി എത്ര ഉറുപ്പികയുടെ സ്റ്റാമ്പ് ചെലവാക്കണം! നിങ്ങൾ കാരണമാണ് ഇതൊക്കെ.

കി. എന്താ ചങ്ങാതീ, നമ്മുടെ മേക്കിട്ട് കയറുന്നു?

യു: അയാളെ പോകാൻ വിടാത്തത് നിങ്ങളല്ലേ?

കി: ഞാനോ? മഹാപാപീ. എന്തൊക്കെയാണീ പറയുന്നത്?

യു: നിങ്ങൾ എന്നാൽ എൻെറ മുമ്പിൽ ഈ ബെഞ്ചിലിരിക്കുന്ന നിങ്ങളല്ല. നിങ്ങളുടെ അയൽവാസികൾ, അല്ലെങ്കിൽ നിങ്ങളുടെ സഹജീവികൾ എന്ന അൎത്ഥത്തിലാണ് നിങ്ങൾ എന്ന് ഞാൻ പറഞ്ഞത്.

കി: അപ്പോഴെന്താണ് വെള്ളാപ്പാറത്ത് ജമാലിൻെറ ഗൾഫ്‌യാത്രാപരിപാടിയുമായി ബന്ധപ്പെട്ട സംഭവങ്ങൾ? എൻെറ

പ്രദേശക്കാരും ഈ യാത്രയുമായി ബന്ധമുണ്ടെന്നാണല്ലൊ നിങ്ങൾ സൂചിപ്പിക്കുന്നത്.

യു: നിങ്ങളുടെ നാട്ടിലെ കഥ നിങ്ങൾ അറിയില്ലെന്നോ?

കി: ജമാലിൻെറ യാത്രക്ക് തടസ്സമാകുന്ന കാര്യങ്ങളൊന്നും എനിക്കറിയില്ല.

യു: എന്തോ, സത്യാവസ്ഥ എനിക്കറിയില്ല. ജമാൽ രഹസ്യമായി പറഞ്ഞതാണ്. അയാളുടെ അയൽവാസികളായ യുവാക്കൾ അയാളുമായി വിരോധത്തിലാണെന്നും അയാൾ പോയിക്കഴിഞ്ഞാൽ വീടിനോ സ്വത്തിനോ നാശമേൽപ്പിക്കാൻ അവർ ഒരുക്കംകൂട്ടുകയാണെന്നും മററുമാണ് ജമാൽ പറഞ്ഞത്.

കിഴ; അത്ര വലിയ പ്രശ്നമൊന്നും അവിടെയില്ലല്ലൊ. എന്താണ് സംഗതിയെന്നാണ് പറഞ്ഞത്?

യു: എന്തോ വഴിപ്രശ്നമാണ്. റോഡുണ്ടാക്കാൻ സ്ഥലം കൊടുക്കുന്ന കാര്യത്തിലുള്ള അഭിപ്രായ ഭിന്നതയാണ്.

കി; ആ കാര്യം മനസ്സിലായി. അങ്ങനെ ഒരു പ്രശ്നം അവിടെയുണ്ടെന്ന് എനിക്കറിയാം. പക്ഷെ ജമാൽ കാണുന്നപോലെ അത്ര വലിപ്പം അതിനുള്ളതായി എനിക്ക് തോന്നിയിട്ടില്ല.

യു: നിങ്ങൾ കാണുന്നപോലെയല്ല ജമാൽ കാണുന്നത്. അയാൾ "നട"ന്മാരിലൊരാളാണല്ലൊ. അപ്പോൾ വിഷയത്തിന്റെ അകവും പുറവും മുക്കും മൂലയും നാടിയും ഞെരമ്പും എല്ലാം അയാൾ അറിയും. എല്ലാം അറിയുന്നവർക്കേ സംഭവത്തിൻെറ യഥാർത്ഥ ഗൗരവം മനസ്സിലാകൂ.

കി: ഇത്രമാത്രം കട്ടിയുള്ളതായി എനിക്കറിയില്ല. ഒന്നാമത് എനിക്ക് നേരിട്ടുപങ്കില്ലാത്ത വിഷയം; രണ്ടാമത് ഈ മാതിരി കഥകൾ അന്വേഷിച്ചുനടക്കുന്ന പതിവും എനിക്കില്ല. വല്ലവരും യാദൃശ്ചികമായി പറഞ്ഞുകേൾക്കുന്ന അറിവേ എനിക്കുള്ളൂ. ഇതിലെന്നല്ല എല്ലാ വിഷയത്തിലും ഈ കിഴവൻറടുത്ത് ആരാ കഥ പറയാൻ വരിക?

യു: അത് ശരിയാണ്. ജമാൽ എല്ലാ വിവരങ്ങളും പറഞ്ഞു. ഞങ്ങൾ അല്പം അകന്ന ബന്ധുക്കളും കൂടിയാണല്ലൊ. പോരാത്തതിന് അയൽവാസികളുമായിരുന്നു. ഇപ്പോഴല്ലേ താമസം ഇങ്ങോട്ടുമാററിയത്. ഒരു മണിക്കൂർനേരം എന്നെയിരുത്തി എല്ലാ വിശദാംശങ്ങളും പറഞ്ഞുമനസ്സിലാക്കി. അയാൾക്ക് വല്ലാത്ത മനക്ലേശമുണ്ട്. സ്ഥലംവിട്ടാൽ എന്ത് സംഭവിക്കുമെന്ന ഭയത്തിലാണ്.

കി: അല്ലാ, ഇത്രയും ക്ലേശിക്കാനെന്തുള്ള?

യു: റോഡിന് സ്ഥലംകൊടുക്കാത്തതിൽ കോപിഷ്ഠരും വിദ്വേഷികളുമായിത്തീർന്ന യുവാക്കൾ "കാണിച്ചുകൊടുക്കാം" എന്ന ഭാവത്തിൽ അയാളോട് അരിശത്തിലാണ്. അവരെന്തെങ്കിലും കുസൃതികൾ ഒപ്പിച്ചെങ്കിലോ എന്നാണ് അയാളുടെ ഭയം. ഇന്നത്തെകാലം ആർക്കും എന്തും ചെയ്യാവുന്നതും, എന്തുചെയ്താലും പരിഹാരമുണ്ടാക്കാവുന്നതും ആണ്.

കി: എന്ന്കരുതി അയാളുടെ ജീവിതമാർഗം നോക്കിപ്പോകാതെ വീട്ടുകാവലിന് ഇരുന്നാൽ ശരിയാകുമോ?

യു: സമാധാനത്തോടെ പോകാൻ കഴിയണ്ടേ?

കി; സമാധാനക്കേടിൽ എത്ര നാൾ കഴിയും? അയാൾ സ്വത്തിന് സ്ഥിരം കാവലിരിക്കുമോ? ഇരുന്നാൽത്തന്നെ, അരിശക്കാർ എന്തെങ്കിലും ചെയ്യാൻ വിചാരിച്ചാൽ തടുക്കാൻ പററുമോ?

യു: അതിനൊക്കെ വഴിയുണ്ട്. കുറേആളുകൾകൂടി അക്രമത്തിനൊരുമ്പെട്ടാൽ സഹിക്കണമെന്നുണ്ടോ? എന്തെല്ലാം മറുമരുന്നുകൾ കിടക്കുന്നു! അയാളുടെ കയ്യിൽ അതിനുള്ള പണവുമുണ്ട്. അങ്ങനെയങ്ങ് തോററ്കൊടുക്കേണ്ട കാര്യമില്ല.

കി: അത് ശരിയാണ്. പൈസ കയ്യിലുള്ളവന്ന് എന്തും ചെയ്യാൻ കഴിയും. അനീതിക്ക് വഴങ്ങേണ്ട ആവശ്യവുമില്ല.

യു: ഒരാൾ വിയർത്ത് സമ്പാദിച്ച ഭൂമി കുറച്ചാളുകൾ വന്നുചോദിക്കുമ്പോൾ അങ്ങ് നീട്ടിക്കൊടുക്കണമത്രെ. ഉണ്ടാക്കിയവനേ അതിൻെറ കിതപ്പും വിയർപ്പും അറിയൂ.

കി: എന്നാലും മറെറാരുവശം ചിന്തിക്കാനുണ്ട്. മനുഷ്യ ന് ഒരു മാറാരോഗം അല്ലെങ്കിൽ മഹാരോഗം വന്നുപെട്ടമെന്നു വിചാരിക്കുക. അവൻെറ സ്വത്തുക്കളും പെണ്ണിൻെറ താലിവരെ വില്ലും ജീവനെ രക്ഷിക്കാൻ. ഭീരു എപ്പോഴും മരിച്ചുകൊണ്ടിരി ക്കയാണെന്നു പറഞ്ഞപോലെ, സമാധാനമില്ലാതെ ക്ലേശപൂർണ്ണ മായി രാപകലുകൾ കഴിച്ചുകൂട്ടുകയെന്നത് നിർഭാഗ്യകരമായ അ വസ്ഥയാണ്. ശത്രുക്കളാൽ വളയപ്പെട്ടുകൊണ്ടു കഴിഞ്ഞുകൂടുന്നത് ഒരു സുഖജീവിതമാണോ? പൈസയാണോ മനസ്സമാധാനമാണോ വലുത്. സന്തോഷവും സമാധാനവും വിലകൊടുത്തു വാങ്ങണം ഇതു രണ്ടുമില്ലാതെ പണമുണ്ടായിട്ടെന്തുകാര്യം?

യു: ചിന്താരീതി കൊള്ളാം പക്ഷെ അനീതിക്ക് വഴങ്ങാ നോ, കയ്യൂക്കിന് താണ് കൊടുക്കാനോ എല്ലാവരും തയ്യാറാവു കയില്ല.

കി: ഒന്നു ചിന്തിക്കണം. ഇവിടെ അനീതിയില്ല പൊതു ജനങ്ങളുടെ ഉപയോഗത്തിനു അല്പം സ്ഥലമാണ് ചോദിക്കുന്ന ത്. പൊതുതാല്പര്യത്തിനുവേണ്ടി അത് ചെയ്തുകൂടേ?

യു: അതിനു ഇയാളെത്തന്നെ പിടികൂടണോ? വേറെ മാർ ഗങ്ങളില്ലേ?

കി ഇല്ല, ഇല്ലാത്തത്കൊണ്ടാണ് ഇയ്യാളെത്തന്നെ സ മീപിക്കുന്നത് അതൊരു നഷ്ടമായിക്കാണേണ്ടതില്ല. പൊതുന ന്മക്ക് വേണ്ടി, ധർമ്മമായി ചെലവാക്കുന്നു. പടച്ചതമ്പുരാൻ പ്ര തിഫലം കൊടുക്കും.

യു: പടച്ചോൻെറ പ്രതിഫലത്തിന് അയാൾ പലതും ചെയ്യുന്നുണ്ട്. ഭൂമിതന്നെ കൊടുത്തേതീരൂ എന്നില്ല. ഇക്കാര്യത്തി ന് പണമോ എന്തുവേണമെങ്കിലും അയാൾ കൊടുക്കാൻ ഒരുക്ക മാണ്.

കി: പണം കിട്ടിയിട്ടെന്തുകാര്യം? ഇവിടെ വഴിയുണ്ടാവ ണം. പണംകൊണ്ടു വല്ലേടത്തും പോയി ഭൂമി വാങ്ങിയാൽ ഇ വിടെ റോഡാകുമോ? വല്ലേടത്തും റോഡുണ്ടാക്കിയാൽ ഇവിടെയു ള്ളവക്ക് വഴിയാകുമോ? റോഡ് ഇവിടെയുണ്ടാവണം. അതു ഇ വിടെയുള്ള ഭൂമിയിലുമാവണം. ആകാശത്തായാൽ പോരല്ലൊ. ച

രുക്കത്തിൽ കാര്യം നിസ്സാരമല്ലെന്നും ഗൗരവത്തിൽ കുറവില്ലെന്നും മനസ്സിലാക്കണം. ഭാഗ്യവശാൽ നിരത്തിനരികിൽ താമസിക്കാനിടവന്നവർക്ക് പൊതുവഴി സൗജന്യമായിക്കിട്ടി. ആ സുഖം അവരനുഭവിക്കുന്നു. നിരത്തുമായി ബന്ധമില്ലാത്ത ഉള്ളിൽ അള്ളിത്താമസിക്കുന്ന നിർഭാഗ്യവാന്മാരുടെ കഷ്ടപ്പാടറിയാൻ ഈ ഭാഗ്യവാന്മാർ തയ്യാറില്ലെന്ന് വരുന്നത് ദൗർഭാഗ്യകരമാണു്. റോഡുമായി ബന്ധപ്പെടേണ്ടുന്ന നൂറുനൂറു കാര്യങ്ങളുണ്ട്. അപ്പോഴൊക്കെ ഈ ഭാഗ്യംകെട്ടവർ കഷ്ടപ്പെടുകയാണ്. അവർക്കിതു് ജീവന്മരണ പ്രശ്നമാണു. ഈ പരമാർത്ഥം നിരത്തുവാസികരം മനസ്സിലാക്കിയില്ലെങ്കിൽ വേദനയോടുകൂടി മനസ്സിലാക്കാൻ അവർ നിർബന്ധിതരായിത്തീരും.

യു: അദ്ദേഹം എന്ത് സഹായവും ചെയ്യാൻ തയ്യാർ. അതിനപ്പുറം എന്ത് വേണം?

കി. നിങ്ങരം ബന്ധുവായ ചങ്ങാതിയെ പറഞ്ഞുമനസ്സിലാക്കുക. സ്നേഹപൂർവ്വം ഉപദേശിക്കുക. അയാളുടെ പണം ഇവിടെ ഇപ്പോരം ആവശ്യമില്ല. പണം ആവശ്യപ്പെടുന്നില്ല. പണം ആവശ്യമെങ്കിൽ ആ പാവപ്പെട്ടവർ അദ്ധ്വാനിച്ച് ഉണ്ടാക്കിക്കൊള്ളും. ഇവിടെ വേണ്ടത് നാലടിഭൂമിയാണ്. ശ്വാസംമുട്ടുള്ളവന്ന് മൂക്കിന്റെ അടവ് മാറിക്കിട്ടലാണ് ആവശ്യം അതല്ലാത്ത മററൊന്നുകൊണ്ടും അയാളെ പ്രലോഭിപ്പിച്ചിട്ടുകാര്യമില്ല. അതു് ബുദ്ധിശൂന്യത മാത്രമല്ല. ക്രൂരതയുമാണ്. ഇവിടത്തെ സ്ഥിതി അതാണു. ഭൂമിവേണം അതു് കിട്ടണം.

യു; അക്കാര്യത്തിലാണു് ജമാലിനു് സങ്കടം.

കി: പറഞ്ഞു് പഠിപ്പിച്ചോളൂ. അളമുട്ടിയാൽ പാമ്പ് കടിക്കും. ഔദാര്യമായി സ്ഥലം കൊടുക്കാനുള്ള ശേഷി ഇന്നദ്ദേഹത്തിനുണ്ട്. ഒന്നുമില്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു. അതു് ജമാൽ മറന്നു്കാണും. ഇന്നു് പടച്ചവൻെറ അനുഗ്രഹം ധാരാളം ലഭിച്ചിട്ടുണ്ട്. അതിനു അല്ലാഹുവിനോട്ട് നന്ദി കാണിക്കണം. നാട്ടുകാരും അയൽവാസികളും സ്നേഹിതന്മാരുമായ കുറേ ജനങ്ങരംക്ക് കാലാകാലത്തേക്കും ആശ്വാസം നല്കുന്ന ഒരു വഴി നിർമ്മിക്കാൻ അല്പം സ്ഥലം വിട്ടുകൊടുക്കുന്നത് ജമാലിനെ സംബന്ധിച്ചേടത്തോളം വളരെ ചെറിയ ഒരു ത്യാഗമാണ്. അതേ സമയം ജനങ്ങരം

ക്ക് വമ്പിച്ച ഒരു അനുഗ്രഹവുമാണ്. അവർ അല്ലാഹുവിനോട് പ്രാത്ഥിക്കും. ഞങ്ങൾക്ക് ഈ നന്മ ചെയ്ത ഔദാര്യവാനായ ആ നല്ല മനുഷ്യന്ന് അയാളുടെ സൽക്കർമ്മത്തിന്ന് തക്കപ്രതിഫലം കൊടുക്കേണമേ എന്ന്. ദുഃഖിതരുടെ ദുആക്ക് സാധാരണയിൽ കവിഞ്ഞ ശക്തിയും സ്വീകാര്യതയും ഉണ്ടാകും.

യു; ഇതൊക്കെ കാര്യം കാണാനുള്ള നയതന്ത്രങ്ങളാണെന്ന് മനസ്സിലാക്കാനുള്ള ബുദ്ധി അയാൾക്കുണ്ട്.

കി; ഞാനീ പറഞ്ഞ സത്യാവസ്ഥ നയതന്ത്രമാണെന്ന് നിങ്ങൾ കരുതുന്നു എന്നാണതിനത്ഥം. അത് ബുദ്ധിയുടെ ലക്ഷണമാണെന്നും നിങ്ങൾ കരുതുന്നു. ബുദ്ധിയില്ലായ്മയുടെ ലക്ഷണങ്ങളാണ് ഈ രണ്ടു കരുതലും. മുസ്ലീം എന്ന നിലക്ക് അല്ലാഹുവിൽ വിശ്വസിക്കുന്ന മുഅ്മിൻ എന്ന നിലക്ക് എന്റെ ചിന്താഗതി ഒരു തന്ത്രമായി നിങ്ങൾ കാണുന്നത് ശരിയല്ലെന്നാണ് എനിക്ക് നിങ്ങളെ ഉണർത്താനുള്ളത്. കാര്യം നിങ്ങൾക്ക് ബോദ്ധ്യപ്പെടുന്നുണ്ടെങ്കിൽ നിങ്ങളുടെ ബന്ധുവും സ്നേഹിതനുമായ ജമാലിനെ ഉപദേശിക്കുക. ഒരു സൽക്കർമ്മം അയാൾ ചെയ്താൽ പ്രതിഫലം അയാൾക്ക് മാത്രമല്ല അത് ചെയ്യാനുപദേശിച്ച നിങ്ങൾക്കും കിട്ടും.

യു; ഒരാളുടെ സ്ഥലം വെറുതെയങ്ങു വിട്ടുകൊടുക്കാൻ എങ്ങനെയാണ് ആവശ്യപ്പെടുക.

കി: ഞാൻ കേട്ടത് ശരിയാണെങ്കിൽ അവർ വിലകൊടുക്കാനും തയ്യാറാണ്. അതിനും ജമാൽതയ്യാറല്ലത്രെ. അത്രയും ക്രൂരത അയാൾ കാണിക്കുമെന്ന് എനിക്കു തോന്നുന്നില്ല. അയാളെ ഒരു സാമൂഹ്യവിരുദ്ധനായി ചിത്രീകരിക്കാനുള്ള ബദ്ധപ്പാടിൽ തല്പരകക്ഷികൾ പടച്ചുണ്ടാക്കുന്ന കള്ള പ്രചാരമായിരിക്കാം അത്. അതങ്ങനെ ആവട്ടെ എന്ന് ഞാൻ ആശിക്കുന്നു. നിങ്ങൾ ഒരു കാര്യം ചെയ്യണം. നിങ്ങളുടെ സ്വന്തക്കാരനായ സ്നേഹിതന്നു് ചെയ്യുന്ന ഏററവും വലിയ സേവനമായിരിക്കും അത്. ജമാലിനെ ഉപദേശിക്കുക. അയാൾ ഒരു മനുഷ്യസ്നേഹിയുടെ വസ്ത്രം ധരിക്കട്ടെ. ഉള്ളിൽ എന്ത് "കന്ത്രാണ്ട"മായാലും ആക്കും പ്രശ്നമല്ല. വില മുഴവൻ വാങ്ങിയിട്ടോ അല്പം മാത്രം വാങ്ങിയിട്ടോ മുഴവൻ സൗജന്യമായിട്ടോ ഏത് നിലക്കായാലും റോഡിനു് പോരാത്ത സ്ഥലം കൊടുക്കുവാനുപദേശിക്കുക. അല്ലാത്തപക്ഷം അനേകം

സുഹൃത്തുക്കൾ അയാൾക്ക് നഷ്ടമാകും. അവരുടെ ശാപം ഏൽക്കേണ്ടിവരും. അവർ അയാൾക്ക് കേടായി പ്രാർത്ഥിക്കും. അയൽവാസികളെല്ലാം അയാളുടെ ശത്രുക്കളായി മാറും അയാളെ ദ്രോഹിക്കാനും ബുദ്ധിമുട്ടിക്കാനുമുള്ള എല്ലാ സന്ദർഭങ്ങളും അവർ ഏറ്റുകോപിച്ച ഉപയോഗപ്പെടുത്തും. ദൂരെക്കിടക്കുന്ന ബന്ധുവിനേക്കാൾ ആപൽഘട്ടത്തിൽ ഉപയുക്തമാകുന്ന ജനങ്ങളാണവർ. ധനമോഹത്തിന്റെ പേരിൽ അവരെ ശത്രുക്കളാക്കി മാററുന്നത്. ബുദ്ധിപൂർവ്വമല്ല, എത്രയോ ഭൂസ്വത്തിന്റെ ഉടമയാണ് ജമാൽ. അല്പം ചതുരഅടി സ്ഥലത്തിനുവേണ്ടി വലിയ അപകടത്തിലേക്കാണ് അയാൾ നീങ്ങുന്നത്. ജനങ്ങളുടെ സ്നേഹമാണോ വലുത് അതല്ല അല്പം മണ്ണാണോ വലുത്? അയാൾ ചിന്തിക്കട്ടെ മനസ്സമാധാനവും സന്തോഷവും നഷ്ടപ്പെട്ട ക്ലേശിച്ച്കൊണ്ട് ചിന്താമഗ്നനായി വീട്ടിൽ അടങ്ങിയിരിക്കേണ്ടിവന്ന ഗതികേട് നോക്കു. ഇത്രയൊക്കെ ധനമുണ്ടായിട്ടും എന്റേയും തന്റേയും മനശ്ശാന്തി അയാൾക്കുണ്ടോ? നിർഭാഗ്യവാൻ. എല്ലാം സ്വയം കൃതാനർത്ഥമാണ്. ധനം ചെലവ് ചെയ്ത് മാനം നേടണം. മണ്ണിനേക്കാൾ വിലപിടിപ്പുള്ളത് ജനസ്നേഹമാണെന്ന് ജമാലിനെ ഉപദേശിക്കുക.

യു: ഇപ്പോൾ എനിക്ക് മുമ്പത്തേക്കാൾ ബുദ്ധി വർദ്ധിച്ചിട്ടുണ്ട്. ബോധം കൂടുതൽ തെളിഞ്ഞിരിക്കുന്നു. ഞാൻ ജമാലുമായി കാണാം. ഉപദേശിക്കാം. സ്വീകരിച്ചാൽ നന്ന്.

കി: ഒരു മുള്ള് കാലിൽ തട്ടിയാൽ മതി. ക്ഷണനേരം കൊണ്ട് ധനികൻ ഫഖീറാകും അല്ലാഹു നന്മ ചെയ്തു മനുഷ്യനെ പരീക്ഷിക്കും. പരീക്ഷയിൽ തോററാൽ മുൻ സ്ഥിതിയിലേക്ക് മടക്കാൻ അല്ലാഹുവിന് കഴിയുമെന്നോർത്ത് ജനങ്ങൾക്ക് നന്മചെയ്ത് സുകൃതം സമ്പാദിക്കാൻ അല്ലാഹു തുണക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

അനുഭവം 4

# ലോക്കൽ ബിർള

ഞാൻ ബസാറിലൂടെ നടന്നുനീങ്ങുകയാണ്: അലസനായും അശ്രദ്ധനായും. എങ്കിലും ഇരതേടുന്ന ജീവിയുടെ പ്രകൃതിസ്വഭാവം ഒരിക്കലും എന്നെ പിരിയാറില്ല.

അപ്പോഴാണ് നാലഞ്ച്പേർ ഒന്നിച്ച് ഒരു കടയിലേക്ക് കയറുന്നത് എന്റെ ശ്രദ്ധയിൽപെട്ടത്. അസാധാരണമായി ഒന്നും അതിലില്ല. എങ്കിലും എന്നിൽ കുടിയിരിക്കുന്ന അന്വേഷകൻ എന്റെ ഗിയർ മാററി. അല്പംകൂടി വേഗതയിൽ ഞാൻ ആ കടയുടെ മുമ്പിലെത്തി തൊഴിലാരംഭിച്ചു.

പല പ്രായത്തിലുള്ള അഞ്ചാറ് പേരുണ്ട് ആ കൂട്ടത്തിൽ എല്ലാവരും വരാന്തയിൽ നിൽക്കുന്നുണ്ട്. ഒരു കൊള്ളകൊടുക്കയും നടത്താതെ അങ്ങുമിങ്ങും നോക്കിയും ഒററടിവെച്ചും തിരിഞ്ഞും മറിഞ്ഞും അവർ അലസമായി സമയം തള്ളിനീക്കുന്നതായിട്ടാണ് കണ്ടത്. ജിജ്ഞാസയോടെ ഞാൻ ആ പരിസരത്ത് തന്നെ നിലകൊണ്ടു. അവരിലാരും തന്നെ എന്തെങ്കിലും വാങ്ങുകയോ മറെറന്തെങ്കിലും ഇടപാടു ചെയ്യുകയോ ഒന്നും ചെയ്യാതെ നിന്ന് തിരിയുന്നത് എന്നെ ആശ്ചര്യപ്പെടുത്തി. ഞാൻ അഹിംസാപരമായി, ശ്രദ്ധിക്കപ്പെടാത്തതരത്തിൽ, കടയുടെ അകത്തേക്ക് കണ്ണുകൾ പായിച്ചു. സാധാരണ കടകളിൽ കാണപ്പെടാറുള്ള വിധം വില്പനച്ചരക്കുകളൊന്നും റാക്കുകളിലും ചാക്കുകളിലുമായി നിരത്തിയിട്ടില്ല. എന്തെങ്കിലും ഏജൻസിയോ, വ്യവസായിക പ്രവർത്തനമോ നടക്കുന്ന സ്ഥാപനമായിരിക്കാനാണ് സാദ്ധ്യത.

വന്നോ, എത്തിയോ, ഇവിടെയുണ്ടോ എന്നിങ്ങനെ ഇടക്കിടെ ഇവരിലോരോരുത്തരായി അകത്തിരിക്കുന്നവരോട് അന്വേഷിക്കുന്നുണ്ട്. അപ്പോൾ ഒരു പ്രത്യേക വ്യക്തിയെ കാണാനെത്തിയവരാണിവരെന്നും അയാളുടെ വരവും പ്രതീക്ഷിച്ചാണ് ആ തിരിച്ചിലെന്നും മനസ്സിലാക്കാൻ പ്രയാസമുണ്ടായില്ല. മിക്കവാറും ആ വ്യക്തി ആ സ്ഥാപനത്തിന്റെ ഉടമയായിരിക്കുകയും ചെയ്യും.

കുറേ മിനുട്ടുകൾ "ഉന്തിനീക്കിയ" ശേഷം, ഒരാൾ വന്നു കയറുന്നത് കണ്ട് എല്ലാവരും ഉണർന്നു, തെയ്യാറെടുത്തു, മുഖം പ്രസന്നമായി, ഗൗരവതരമായി. ട്ടാർഗററ് വന്നെത്തി. എല്ലാവരും അയാളെയും, അയാൾ വന്നവരേയും മുഖാമുഖം നോക്കിനില്ക്കുന്നു. ഒരു സംഭാഷണം ആരംഭിക്കാനുള്ള ശുഭമുഹൂർത്തം എത്തിയിരിക്കുന്നു.

കൂട്ടത്തിലുള്ള മദ്ധ്യവയസ്കൻ അവരുടെ നേതാവാണെന്ന് തോന്നുന്നു. കയ്യിൽ പുസ്തകവും വേറെ കടലാസുകളും ഉണ്ട്. ഒരു മഹത്തായ കാര്യത്തിന്ന് ഉദാരമായി സംഭാവന പിരിക്കാൻ ദിവ്യന്മാരെ സമീപിക്കുന്ന സമുദായസേവകന്മാരാണ് അവരെന്ന് ഞാൻ ന്യായമായും അനുമാനിച്ചു. എത്ര ഉദാരനായാലും ധനികനായാലും സംഭാവനക്കാരെ സ്വീകരിക്കുന്ന ഒരു "യാഥാസ്ഥിതിക" സ്വഭാവമുണ്ടല്ലൊ. അതിവിടെയും നടക്കും. രസകരമായ ചൂടുള്ള സംഭാഷണം, വേദാന്തം, കുററാരോപണം—എന്തൊക്കെ നടന്നാലും ഒടുവിൽ അല്പം നീരെങ്കിലും പിഴിഞ്ഞെടുത്തേ അടങ്ങൂ മടങ്ങൂ എന്ന പിടിവാശി. അങ്ങിനെയുള്ള ഒരു അടിയും തടയും നടക്കുന്ന തുലാമാലക്കോലാഹലക്കുതൂഹലം നേരിട്ട് കേട്ടനുഭവിച്ചു പകർത്തി പകർന്നുകൊടുക്കാനുള്ള ആവേശത്തോടെ ഞാനും "ഉട്ടത്തൊരുങ്ങി"

നേതാവെന്ന് തോന്നിക്കുന്ന മദ്ധ്യവയസ്കനാണ് സംഭാഷണം ആരംഭിച്ചത്. സ്ഥാപനത്തിന്റെ ഉടമയായ യുവാവിനെ സ്നേഹപൂർവ്വം സംബോധന ചെയ്തുകൊണ്ടുള്ള തുടക്കം. കൊടുങ്കാററിന് മുമ്പുള്ള ശാന്തതയാണെന്ന് എനിക്ക് ഊഹിക്കാൻ കഴിഞ്ഞിരുന്നില്ല.

നേതാവ്: അല്ല സ്നേഹിതാ, നമ്മളും ഇങ്ങനെ കഴിഞ്ഞാൽ മതിയോ?

കടയുടമ: എന്താ സംഗതി?

നേ: അങ്ങനെ ചോദിക്കുന്നത് ഭംഗിയാണോ?

കട: അതിലെന്താ ഭംഗികേട്? വന്ന കാര്യം അന്വേഷിക്കുന്നത് മര്യാദയല്ലേ?

കൂട്ടത്തിൽ ഒരാരം: നമ്മുടെ സ്നേഹിതൻ മര്യാദക്കാരനായി മാറിയിരിക്കുന്നല്ലോ?

നേ: ഇപ്പോരം കാണിക്കുന്ന മര്യാദ അപമര്യാദയോ പോർവിളിയോ ആയിട്ടാണ് ഞങ്ങരംക്ക് തോന്നുന്നത്.

കട: അതിന് ഞാൻ നിരപരാധിയാണേ. ഒരു പോരും ഉദ്ദേശിച്ചിട്ടില്ല.

നേ താൻ അപരാധിയാണ്. ഞങ്ങരം വന്ന കാര്യം സ്വയം അറിയാവുന്നതിനാൽ വന്നതെന്തിനെന്ന അന്വേഷണം പരിഹാസമോ അവമതിയോ ആയിട്ടല്ലേ വ്യാഖ്യാനിക്കേണ്ടത്.

കട: കാര്യം എങ്ങനെയാണ് ഞാനറിയുക; എനിക്ക് അദൃശ്യജ്ഞാനമോ അമാനുഷിക ശക്തിയോ ഇല്ലല്ലോ.

നേ: ഇതിന് മുമ്പ് ഇങ്ങനെ ചോദിച്ചിട്ടില്ലല്ലോ.?

കട: അപ്പോഴൊന്നും നിങ്ങളുടെ കൂടെയുണ്ടാവാറില്ലാത്ത ആളുകളെ ഇപ്പോരം കണ്ടത്കൊണ്ടാണ് കാര്യം അന്വേഷിച്ചത്.

നേ: താൻ തന്നെയാണ് ഇവരെയൊക്കെ കൂട്ടിയത്.

കട: അയ്യോ ഞാൻ ക്ഷണിച്ചില്ലല്ലോ.

നേ: മുമ്പും താൻ ക്ഷണിച്ചിട്ടല്ല വരാറ്. ആദ്യം ഞാൻ തനിയേ ആയിരുന്നു. പിന്നെ എന്റെ കൂടെ ഒന്നോ രണ്ടോ പേർ ഉണ്ടാകാൻതുടങ്ങി. ഇപ്പോരം ഞങ്ങരം അരഡസൻ ആളുകളാണ്. സാധാരണ പോക്കിരിയേയും കള്ളനേയും മാന്യതയുള്ള പൌരന്മാരേയും അറസ്റ്റ് ചെയ്യാൻ സബ് ഇൻസ്പെക്ടരും കോൺസ്റ്റബിളും മതി. വീരപ്പനെ പിടികൂടാൻ സ്പെഷൽടാസ്ക്ഫോഴ്സ്–പ്രത്യേക അദ്ധ്വാനപ്പട്ടാളം–തന്നെ വേണ്ടിവന്നു.

കട: ഞാൻ വീരപ്പനായോ?

നേ: വീരനാണെന്നതിൽ സംശയമില്ല. മൂന്നുകൊല്ലമായില്ലേ, തന്നെ സ്വാധീനിക്കാൻ ഞങ്ങരംക്ക് കഴിഞ്ഞോ? പിടികൊടുക്കാതെ സ്വതന്ത്രമായി വിഹരിക്കുന്ന വീരപ്പനെപ്പോലെ, വീരനായ താങ്കളും നിർവ്യാകുലനായി വിരാജിക്കുകയല്ലേ, കടംവീട്ടാതെ.

കൂട്ടത്തിലൊരാറം: കാര്യം പറഞ്ഞു ഞങ്ങളെ വിടൂ മാസ്റ്റർ.

കട: ഞാനെന്താ പറയേണ്ടത്?

നേ: എനി ഒന്നും പറയേണ്ടതില്ല. മൂന്ന് കൊല്ലമായി കേറേ പറഞ്ഞില്ലേ? എനി പൈസ തന്നുതീർത്താൽ മതി.

കട ഞാൻ താമസിയ്ക്കാതെ തരാം.

കൂട്ടത്തിൽ: മുമ്പൊക്കെ നാളെത്തരാം എന്ന് പറയാറായിരുന്നു. ഇപ്പോറം ശൈലി മാറിയല്ലോ. നീണ്ട അവധി കിട്ടാനാണോ?

മറെറാരാറം: എന്ത് പറഞ്ഞാലും ഇതും കേട്ട നാം മടങ്ങിപ്പോകുമെന്നും രണ്ടുമാസത്തിന് ശല്യമുണ്ടാകില്ലെന്നും അയാറംക്കറിയാം. പിന്നെ ഏത് ശൈലിയിൽ പറഞ്ഞാലെന്താ?

നേ: പൊതുധനം അന്യായമായി കൈവശം വെക്കുന്നത് ഈ സംഘടനാംഗങ്ങളോട് ചെയ്യുന്ന അക്രമമല്ലേ? നിങ്ങളെപ്പോലെ ആവശ്യക്കാരായ മററുള്ളവക്കും എത്തിക്കേണ്ടുന്ന സഹായധനം നിങ്ങറം ദീർഘകാലം കയ്യടക്കി മററുള്ളവരെ ദ്രോഹിക്കുന്നത് നീതിയാണോ?

കട: വേഗം തരാം. അല്പം കൂടി............

നേ: പഴയ ആ വാക്ക് എനി ആവത്തിക്കേണ്ട. പലതവണ അത് പറഞ്ഞതല്ലാതെ പറഞ്ഞപോലെ ചെയ്തിട്ടില്ലല്ലൊ. നിങ്ങളുടെ വാക്ക് പഴയ ചാക്കിലും മോശമാണ്.

മറെറാരരാറം: ഞങ്ങറംക്കും സഹായനിധിയിൽ അവകാശമുണ്ട്. ഇത് വാങ്ങി ഞങ്ങളുടെയിടയിൽ 'വിതരണം ചെയ്യു. ഇയ്യാറംക്ക് മാത്രമുള്ളതല്ലല്ലൊ പൊതുഫണ്ട്.

നേ: ഇതുവരെ താൻ പറയുന്നത് കേട്ടുമടങ്ങി പോകലായിരുന്നു ഞങ്ങളുടെ പതിവ്. എനി അത് നടപ്പില്ല. പണം തന്നേതീരു.

കട: ഇപ്പോറം പറയുന്നത് പറയും പോലെ ചെയ്യാനാണ്.

നേ: ആണത്തമില്ലാത്ത തന്റെ വാഗ്ദാനങ്ങൾക്ക് വല്ല വിലയുമുണ്ടോ? മൂർച്ചയില്ലാത്ത ആയുധംപോലെയല്ലേ തന്റെ വാക്കുകൾ. ഒരു മാന്യതയൊക്കെ മനുഷ്യർക്ക് വേണ്ടേ?

ഒരാൾ: ഇങ്ങനെ ജനങ്ങളെ കബളിപ്പിച്ചു ശീലിച്ചവർക്കും ജനങ്ങളുടെ ശകാരവും അസഭ്യവും കേട്ടു തഴമ്പിച്ചവർക്കും ആരെന്തു പറഞ്ഞാലും മുട്ടിൽ മുളച്ച ആല്പോലെയാണ്. തറവാടിത്തം, അഭിമാനം എന്നൊക്കെ പറയേണ്ടത് ആരോടാണ്?

മററൊരാൾ: വേഷവിധാനം കണ്ടാൽ മാന്യനെപ്പോലെ—അത്തരക്കാരെ മാന്യന്മാരെന്ന് ജനം ധരിക്കും. അടുത്ത്പഴകുമ്പോഴല്ലേ തനിനിറം മനസ്സിലാവുക.

ഒരാൾ ഇക്കാലത്തെ തട്ടിപ്പുകാരിൽ അത്യുത്തമന്മാർ മുതൽ അറുകേടികൾ വരേയുണ്ട്. പലർക്കും നേതാക്കളുടെ പരിവേഷവും ഉണ്ട്. വിദ്യാഭ്യാസവും ഉണ്ട്.

കട: ഒരു തവണകൂടി ഞാൻ പറയുന്നത് കേൾക്കൂ.

നേ: ആ വാക്ക് എങ്ങനെ വിശ്വസിക്കും? മുൻകാലങ്ങളെപ്പോലെ എനിയും ഉദയാസ്തമനങ്ങൾ നടക്കും, തന്റെ ദിനചര്യകൾ നടക്കും. ഞങ്ങളുടെ നിഷ്ക്രിയത്വവും. നിത്യവും തന്നെത്തേടിവരാൻ, ഞങ്ങൾ ജോലിയില്ലാത്തവരല്ല, സ്ഥാപനത്തിൽ നിന്നു് ശമ്പളം പററുന്നവരുമല്ല. സ്ഥാപനത്തിന്റെ ഔദ്യോഗിക ഭാരവാഹികളായത്കൊണ്ടു് തന്നെപ്പോലെയുള്ള വികാരവിചാരശൂന്യരെ തേടി നടക്കേണ്ടുന്ന ഗതികേട് അനുഭവിക്കുകയാണ്.

ഒരാൾ: (നേതാവിനോട്) ഇയ്യാൾക്ക് കഴിയാണ്ടല്ലല്ലൊ, കരുതിക്കൂട്ടിത്തരാതിരിക്കുകയല്ലെ. എനി വരാൻ ഞങ്ങൾ തയ്യാറല്ല. ഇന്ന് അവസാനിപ്പിച്ചുപോകണം.

നേ: ഞങ്ങളെക്കൊണ്ട് അധികം സംസാരിപ്പിക്കുന്നതെന്തിനാണ്? ആ തുക അടച്ച് സംഗതി ക്ലോസാക്കിക്കളഞ്ഞേക്കൂ.

കട മുമ്പ് പറഞ്ഞപോലെയല്ല ഇപ്പോൾ പറയുന്നത്. ഉടനെ തീർക്കാം. എന്നെ വിശ്വസിക്കൂ.

ഒരാഠ: നിങ്ങളെ ഞങ്ങരം വിശ്വസിക്കുകയോ? സംഘടനയുടെ നേതാവെന്ന നിലയിൽ ഇദ്ദേഹം എത്ര പ്രാവശ്യം നിങ്ങളെ സമീപിച്ചിട്ടുണ്ട്. അപ്പോഴൊക്കെ ഓരോ അവധി പറഞ്ഞു അദ്ദേഹത്തെ മടക്കി അയച്ചു അവസാനം അദ്ദേഹം "എനി ഞാൻ തനിയെ തൻെറ അടുത്ത് വരുന്നതല്ല" എന്നു പറഞ്ഞു "കോലും മുറിച്ചിട്ട്" വെറുപ്പോടെ തിരിച്ചുപോകയുണ്ടായില്ലേ? അതിനുശേഷമല്ലെ രണ്ടാളും മൂന്നാളും കൂടി വരാൻ തുടങ്ങിയത്. എന്നിട്ടും താൻ അവധി പറയുകയെന്നതല്ലാതെ അതവസാനിപ്പിക്കാനുള്ള ഒരു മനോഭാവവും താൻ പ്രദർശിപ്പിച്ചില്ല. എത്ര കാലം ഇങ്ങനെ കഴിയാമെന്നാണ് തൻെറ ആലോചന? താൻ ഇരിമ്പൊന്നുമല്ലല്ലൊ. ഞങ്ങരം പിഴിഞ്ഞു ചാറെടുക്കും.

കട: നിങ്ങളെല്ലാവരും കൂടി എന്നെ ഇങ്ങനെ ആക്രമിച്ചാൽ ഞാൻ നിസ്സഹായനായി ഇരിക്കയെല്ലാതെ എന്ത് ചെയ്യും?

ഒരാഠ: എത്ര ആളുടെ രക്തമാണെടോ താൻ വാററികുടിച്ചുകൊണ്ടിരിക്കുന്നത്? താൻ പണം ഇന്ന് തന്നിട്ടില്ലെങ്കിൽ, എനി സമിതിയംഗങ്ങരം പത്ത്നൂറ് പേരു് ഘോഷയാത്രയായി വന്ന് കട കയ്യേറുകയും തന്നെ ഘെരാവൊ ചെയ്യുകയും ചെയ്യേണ്ടിവരും.

നേ: ഈ സംഖ്യ അടച്ചുതീർക്കാൻ തനിക്ക് കഴിയാഞ്ഞല്ലല്ലൊ. നല്ല ഉല്പാദനമുണ്ട് നല്ല പ്രചരണമുണ്ട്. അത് വഴി തനിക്ക് നല്ല വരുമാനവുമുണ്ട്. ഇതൊക്കെ ആയിട്ടും ഈ ബാദ്ധ്യത അവസാനിപ്പിക്കാതെ, കിട്ടാക്കററി പിരിക്കാൻ ഞങ്ങരം കുറേ ആളുകരം പതിവായി തൻെറ വരാന്തയിൽ കയറിനിന്ന് ആക്രോശിക്കുന്നതിൽ തനിക്ക് ലജ്ജതോന്നുന്നില്ലേ?

ഒരാഠ: ഇയ്യാളൊരു നാഴികക്കല്ലാണ്.

കട: എനിക്കെന്തിനാ ലജ്ജ തോന്നേണ്ട കാര്യം? പതിവല്ലാത്തത് എന്താണിവിടെ?

നേ: കുററി പിരിക്കാൻ ആളുകടെ കേററിറക്കം ലജ്ജാവഹമല്ലേ?

കട: കടം ഉള്ളതിൽ ലജ്ജ തോന്നേണ്ടതില്ല. നിങ്ങരംക്കും ഉണ്ടാകും കടം. എല്ലാവർക്കും ഉണ്ടാകും കടം. ട്ടാററാക്കും ബിർ

ളാക്കം കടമില്ലേ?

ഒരാറം? മൂപ്പര് ബിർളയുടെ കണക്കപ്പിള്ളയാണെന്ന് തോന്നുന്നു.

മറെറാരാറം: ബിർളയുടെ ആഡിററർ ആയാലും മതി.

നേ: അവർക്ക് കടമുണ്ടെങ്കിൽ അത് നടന്നുകൊണ്ടിരിക്കുന്ന എടവാടിന്റെ ഭാഗമായിട്ടല്ലാതെ, തന്റെ മാതിരി കിട്ടിയത് പെട്ടിയിലിട്ട തരികിട പറയുന്നവരല്ല അവർ.

ഒരാറം: അത് സാക്ഷാൽ ബിർളയും ഇത് ലോക്കൽ ബിർളയുമാണ്. അതിന്റെ വ്യത്യാസം കാണും. ഇത് ഉർളയാണ്.

നേ: ബിർളക്ക് കടമുണ്ടെന്നും പറഞ്ഞു താൻ നാട്ടുകാരുടെ പണം മുക്കാൻ നോക്കേണ്ട. തനിക്ക് ലജ്ജയില്ലായിരിക്കാം. ഞങ്ങറംക്ക് നാണക്കേടായിത്തുടങ്ങി. ഈ പണം വസൂലാക്കാൻ നിങ്ങറംക്ക് കഴിവില്ലേ എന്ന് ആളുകറം ഞങ്ങളോട് ചോദിച്ചുതുടങ്ങി.

കട; ഞാനെന്ത് വേണം?

ഒരാറം: ഇത്രയൊക്കെ സംസാരിച്ചിട്ടും എന്ത് വേണമെന്നോ? തന്റെ മാതിരി വേറെയും ബിർളമാരുണ്ടായിരുന്നു. അതൊക്കെ ഞങ്ങറം ശരിയാക്കി താനാണ് "ഒത്തുങ്ങാപ്പള്ളി" യായി നിലകൊള്ളുന്ന ആധുനിക ഭീകരൻ, വിഴുങ്ങൽ,ഭീമൻ.

നേ: താനേ. ഉള്ള സംഖ്യ ഇന്നുതന്നെ കൊടുക്കിൻ. ബാക്കി ഇന്ന സമയം തരുമെന്ന് പറയുകയും ആ സമയത്ത് കൊടുക്കുകയും ചെയ്യുക. ഇത് അവസാന അവധിയാണ്. ഈ ചാൻസ് താൻ നഷ്ടപ്പെട്ടാൽ അടുത്ത നടവടി തന്നെ വേദനിപ്പിക്കും. അതിനിടവരുത്താതിരുന്നാൽ തനിക്കും ഞങ്ങറംക്കും നന്ന്. ഇപ്പോറം ഞങ്ങറം പോകുന്നു.

ഒരാറം: ലോക്കൽ ബിർളാ, മൊരളാബാദ്.

മറെറാരാറം; ലോക്കൽബിർളാ, ഉരുളാബാദ്.

## അനുഭവം 5

# ധനം കൂടി, മനം കോടി

ഞാൻ ഒരു തൂണും ചാരി വിശ്രമിക്കുകയാണ്. അപ്പോൾ ഒരു സലാം ചൊല്ലുന്ന ശബ്ദം കേട്ടു. തലനിവർത്തി ശ്രദ്ധിച്ചപ്പോൾ അടുത്ത ബെഞ്ചിൽ ഏകനായി ഇരിപ്പുറപ്പിച്ചിട്ടുള്ള ഒരു വൃദ്ധന്റെ ശബ്ദമാണ് ഞാൻ കേട്ടതെന്ന് മനസ്സിലായി. ഒരു മദ്ധ്യവയസ്സൻ ആ വൃദ്ധനെ സമീപിക്കുന്നുണ്ട്.

വൃ: വരിൻ, ഇരിക്കു

മദ്ധ്യ വയസ്സൻ: ഇരിക്കാൻ നേരമില്ലല്ലോ. അല്പം തിരക്കുണ്ട്.

വൃ: എന്നാലും അല്പം ഇരുന്നിട്ടു പോകാം. നമ്മൾ തമ്മിൽ കണ്ടിട്ട് നാളുകുറേ ആയില്ലേ?

മ. വ: ശരിയാണ്. അടുത്തൊന്നും കണ്ട ഓർമ്മയില്ല.

വൃ: എന്താ വിശേഷങ്ങൾ? ഇപ്പോൾ മുമ്പത്തെപ്പോലെ ഇങ്ങോട്ടൊന്നും വരാറില്ലേ? പണ്ടൊക്കെ അടിക്കടി നാം കണ്ടുമുട്ടുമായിരുന്നു. ഇപ്പോൾ കുറേ നാളായി അങ്ങനെ കാണാറില്ല

മ. വ: പുറത്തിറങ്ങി ചുററി നടക്കാനും സുഹൃത്തുക്കളുമായി സമ്പർക്കം പുലർത്താനും മുമ്പത്തെപ്പോലെ താല്പര്യം തോന്നുന്നില്ല. സമൂഹവുമായി അകലാൻ തോന്നുന്നു.

വൃ: എന്താണ് ഭാവമാററത്തിന് കാരണം? നല്ലവരുമായുള്ള സ്നേഹം മൂക്കുംതോറും കൂടുതൽ കൂടുതൽ മധുരമായി തോന്നുമെന്നാണല്ലോ മഹദ്വാക്യം.

മ. വ: നല്ലവർ അധികമുണ്ടോ നമ്മുടെ സമൂഹത്തിൽ? അടുക്കുമ്പോഴറിയാം കരിമ്പല്ല, ഇരിങ്ങണയാണെന്ന്.

വൃ: അത്തരക്കാരും ധാരാളമുണ്ട്. എന്നുവെച്ച് സമൂഹത്തിനെ വെറുക്കാൻ പാടില്ലല്ലൊ.

മ. വ: അടക്കാൻ പററാഞ്ഞാൽ ക്രമേണ വെറപ്പ് ജനിക്കും. അപ്പോൾ വീട്ടിൽ ചടഞ്ഞുകൂടിയിരിക്കാനേ തോന്നൂ: പുറത്തിറങ്ങി നടക്കാൻ മനസ്സ് വരില്ല.

വൃ: ആ വികാരത്തിന്ന്–"ആ ചിന്താഗതിക്ക്–ഒരു തടയിടണം. അതിനെ വളർത്തിയെടുക്കരുത്. എന്തുകൊണ്ടെന്നാൽ നബി (സ) പറഞ്ഞിട്ടുണ്ട് സമൂഹത്തിൽനിന്നുള്ള ദ്രോഹം സഹിച്ചുകൊണ്ട് അവരോടൊപ്പം കഴിഞ്ഞുകൂടുന്നതാണ്, അവരെയും വിട്ടകന്നു കഴിയുന്നതിനേക്കാൾ ശ്രേഷ്ഠമെന്ന്. ആ ദ്രോഹങ്ങൾ സഹിക്കുന്നത് ഒരു പുണ്യകർമ്മമായി അല്ലാഹു ഗണിക്കുമെന്നർത്ഥം.

മ. വ: തത്വജ്ഞാന പ്രകാരം മനസ്സ് അടങ്ങിക്കിട്ടണ്ടേ? എന്ത് ചെയ്യും?

വൃ: അതൊക്കെ പരിശീലിക്കണം. കുറേയൊക്കെ ബുദ്ധിക്ക് വഴിപ്പെടണം. അതായത് വിചാരത്തിന്ന് വികാരത്തെ നിയന്ത്രിക്കാനും പഠിക്കണം. എല്ലാം ശരിയാകും. അതിരിക്കട്ടെ. ഇപ്പോൾ എവിടെ പോയിട്ട് വരുന്നു?

മ. വ: എൻെറ ഒരു പഴയ ചങ്ങാതിയെ കാണാൻ പോയതാണ്. അയാളെ കണ്ട് കാര്യം കഴിഞ്ഞു മടങ്ങുകയാണ്.

വൃ: വന്ന കാര്യം നടന്നു. പിന്നെ ധൃതിപ്പെടാനില്ലല്ലൊ.

മ. വ: അടിയന്തിരകാര്യമായത്കൊണ്ടാണ് അയാളെ കാണാൻ വന്നത്. കുറച്ച്പൈസ ആവശ്യമായിവന്നു. അത് കിട്ടി, ഇനി വേണ്ടേടത്ത് എത്തിക്കണം.

വൃ: പണക്കാർ തമ്മിലാണല്ലൊ കൊള്ളക്കൊടുക്കെ. അവരും കൊടുക്കും അവർക്കും കൊടുക്കും "വീട്ടിലുണ്ടെങ്കിൽ വിരുന്നുചോറും കിട്ടും" എന്നാണല്ലൊ പ്രമാണം.

മ. വ: ഇവിടെ സംഗതിയങ്ങനെയല്ല. ഞാനുദ്ദേശിക്കാത്ത ഒരാവശ്യം ഇവിടെ എത്തിയപ്പോൾ ഉണ്ടായി. പിന്നെ അതിന് വേണ്ടി വീട്ടിൽ പോകണ്ടേ? അപ്പോൾ തോന്നി അടുത്തുള്ള ചങ്ങാതിയിൽനിന്ന് വാങ്ങാമെന്ന് അങ്ങനെ യാദൃശ്ചികമായി സംഭവിച്ചതാണ് ഈ സുഹൃദ്ദർശനവും കൊള്ളക്കൊടുക്കയും.

വ്യ: ചങ്ങാതിയെ കാണാനിടവന്നത് നന്നായി. പണമിടപാട്ടം ചിലപ്പോഠം ആവശ്യമായിവരും. ഒരു പോയിന്റ്_നമുക്ക് എപ്പോഴാണ് കുറച്ചോ അധികമോ പൈസയുടെ ആവശ്യം നേരിടുക എന്നറിയില്ല. അതു കൊണ്ട് എപ്പോഴും എന്തെങ്കിലും ഒരു തുക കീശയിലുണ്ടായിരിക്കണം.

മ. വ: അതില്ലാത്തത്കൊണ്ടാണ് ഇന്ന് വാസ്സ വാങ്ങേണ്ടിവന്നത്.

വ്യ: നിങ്ങഠംക്കൊക്കെ അല്ലാഹ (ത) വളരെ നിഅ്മത്ത് ചെയ്തിട്ടുണ്ടല്ലോ. ഞങ്ങളെപ്പോലെ ബേജാറും വെകിളിയുമായി നെഞ്ചുരുകേണ്ടന്ന ഗതികേട് നിങ്ങഠംക്കില്ല. പുറത്തിറങ്ങുമ്പോഠം എന്തെങ്കിലും കീശയിൽ കരുതണം. പലത്കൊണ്ടും അത് ഗുണം ചെയ്യും. വല്ലവർക്കും ചെറിയ ഉപകാര സഹായങ്ങഠം ചെയ്യേണ്ടിവന്നാൽ അതിനും സാധിക്കും. കയ്യിലൊന്നും ഇല്ലെങ്കിൽ "ഇല്ല" എന്ന പദം നിങ്ങളുടെ വായിൽനിന്ന് പുറപ്പെടേണ്ടിവരും. ആ വാക്ക് ഒഴിവാക്കലല്ലേ യോഗ്യതയും മാന്യതയും.

മ. വ: സംഗതിയുടെ കിടപ്പ് നിങ്ങളറിയില്ല. നിങ്ങഠം പറഞ്ഞ ശീലം എനിക്ക് ആദ്യമൊക്കെ ഉണ്ടായിരുന്നു. അതു് സൈ്വരക്കേടായിത്തീർന്നു. അപ്പോഠം ആ ശീലം അങ്ങ് മാററി.

വ്യ: അതിശയം തോന്നുന്നല്ലോ. എപ്പോഴും കൈവശം അല്പം പൈസയുണ്ടായിരിക്കുകയെന്നതു് സൈ്വരം കെടുത്തുന്ന ശീലമായി നിങ്ങഠംക്കനുഭവപ്പെട്ടു എന്ന് പറയുന്നതു് മനസ്സിലാക്കാൻ പ്രയാസമുണ്ട്. ഞാനാവട്ടെ "കാലി"യായി നടക്കേണ്ടിവന്നല്ലൊ എന്ന് സ്വയം പഴിച്ചു ദുഃഖിക്കുകയാണ്. അല്ലാഹ (ത) നിഅ്മത്ത് ചെയ്ത നിങ്ങഠംക്ക് അത് സൈ്വരക്കേട്! എന്താ ഇത്?

മ. വ: പറയാം ആളുകളൊക്കെ എന്നെയും കാത്ത് വഴിയിലിരിക്കയാണെന്ന് തോന്നിപോകുന്നു. പുറത്തിറങ്ങേണ്ട താമസം ഓരോരുത്തർ പിന്നാലെ കൂടുകയായി. ഓരോതരം ആവശ്യങ്ങഠം, ബുദ്ധിമുട്ടുകഠം ഞെരുക്കങ്ങഠം, പ്രയാസങ്ങഠം അവർ എന്റെ മുമ്പിൽ അവതരിപ്പിക്കും. ആളും ആവശ്യവും നോക്കി തരംപോലെ സഹായിക്കുകയും ചെയ്യും. ഇതു് കൂടാതെ വാസ്സുകാർ അവരെയും ഒരളവിൽ തൃപ്തിപ്പെടുത്തും. പക്ഷെ വാസ്സ പോയതി

ന്റെ ഒരംശം മാത്രമേ തിരിച്ചുവരികയുള്ളു. പണമിടപാട് സ്നേഹിതന്മാരെ നഷ്ടപ്പെടുത്തും എന്നത് വളരെ ശരിയാണെന്നു ഞാൻ അനുഭവിച്ചറിഞ്ഞു. ഒരു ഗുണമുണ്ട്. ഇപ്പോഴം വാസ്ലക്കാരുടെ എണ്ണം വളരെ കുറഞ്ഞിട്ടുണ്ട്. പലരും ഒരു "വാങ്ങ"ലോടെ അപ്രത്യക്ഷമാകും. പോയത് പോയാലും ആ ശല്യം ഒഴിഞ്ഞതല്ലോ. എന്നതാണ് എന്നെ ആശ്വസിപ്പിക്കുന്നത്. കയ്യിലുണ്ടായാൽ ചോദിക്കുന്നവർക്ക് കൊടുക്കും. ഇല്ലെങ്കിൽ അത് കൂടാതെ കഴിഞ്ഞല്ലൊ. അതാണ് ഞാൻ കാലിയായി നടക്കാൻ തീരുമാനിച്ചത്. ശല്യം മനസ്സിലായല്ലോ?.

വൃ: സ്നേഹപൂർവ്വം പറയട്ടെ. തെററിദ്ധരിക്കരുത്. വേണ്ടുവോളം അറിവും വിവേകവും ലോകാനുഭവവും നിങ്ങൾക്കു പടച്ചവൻ അനുഗ്രഹിച്ച വ്യക്തികളിലൊരാളാണ് നിങ്ങൾ. അവൻതന്നത്, അവൻ ഇഷ്ടപ്പെടുന്ന, അവൻ കല്പിച്ച മാർഗ്ഗത്തിൽ ചെലവ് ചെയ്യേണ്ടത് നമ്മുടെ കടമയാണ്. ആ നിഅ്മത്തിന്നു കാണിക്കുന്ന ശുക്ർ_നന്ദി_അതാണ് ഇല്ലാത്തവരുടെ പരിതസ്ഥിതികൾ മനസ്സിലാക്കി അവർക്ക് വേണ്ട സഹായം ചെയ്ത് സമാധാനിപ്പിക്കുക. അതിന്ന് മടിക്കരുത്. നമ്മെ വീണ്ടും പടച്ചവൻ ഇല്ലായ്മയിലേക്ക് താഴ്ത്താതിരിക്കണമെങ്കിൽ തന്നത് നന്ദിപൂർവ്വം ഉപയോഗപ്പെടുത്തണം.

മ വ: പക്ഷെ ആളുകൾ നമ്മെ ചൂഷണം ചെയ്യാൻ നടക്കുകയാണ്. ഒന്നാമത് സത്യസന്ധതയില്ല. വാക്ക് പാലിക്കയുമില്ല. എന്തെങ്കിലും പറഞ്ഞ് എന്നിൽ നിന്നു് കുറേ വസൂലാക്കണമെന്ന ലക്ഷ്യമേ അവർക്കുള്ളു. കൊടുക്കുന്ന ശീലം എനിക്കുണ്ടെന്നും അതിൽ മടിയോ മുഷിപ്പോ ഇല്ലെന്നും കുറച്ചുകാലംകൊണ്ടു് അവർ മനസ്സിലാക്കി. ഇത് തന്നെ തരം എന്ന മട്ടിൽ കാണുമ്പോഴൊക്കെ പിന്നാലെകൂടി ഊററാൻ തുടങ്ങുകയായി. ഇതൊരു സ്ഥിരം പരിപാടിയാണ് ചിലർക്ക്. അത് മനസ്സിലാക്കിത്തന്നെയാണ് എന്റെ ഇപ്പോഴത്തെ രീതി. കയ്യിൽവെച്ചുകൊണ്ടു്. ഇല്ലെന്നു് കളവ് പറയുന്നതിലും ഭേദം ഇല്ലാതെതന്നെ ഇല്ലെന്നു് പറഞ്ഞു സത്യവാനാകമല്ലൊ. ആളുകളെ ഒഴിവാക്കലാണു് ലക്ഷ്യം. അത് കളവ്പറയാതെ സാധിക്കുന്നു.

വൃ: ആളുകളെകൊണ്ടുള്ള ബുദ്ധിമുട്ടുമനസ്സിലായി പക്ഷെ യഥാർത്ഥത്തിൽ വിഷമിക്കുന്നവരെ മറക്കരുത്. കൂരകളിൽ പാർ

ക്കുന്നവരുണ്ട്. തീയെരിയാത്ത അടുപ്പുകളുണ്ട്. "വയററത്ത് കല്ല് കെട്ടി" മേലേ അലക്കിത്തേച്ച വെള്ള ഷർട്ടും ധരിച്ച് വേഷഭൂഷാദികളോടെ ജനമദ്ധ്യേ വിഹരിക്കുന്ന മാന്യന്മാരുണ്ട്– ചോദിക്കാൻ നാവ് പൊന്താത്തവർ–അവരൊക്കെ നിങ്ങളെപ്പോലെയുള്ളവരുടെ ബാദ്ധ്യതയാണ്. നിങ്ങളൊക്കെ ഏക്കർകണക്കിന് വാങ്ങിക്കൂട്ടുന്നു, മാളികകൾ നിലനിലയായി പണിതുകേററുന്നു. സമൂഹത്തിലെ നിർദ്ധനന്മാരേയും, ദരിദ്രവാസികളേയും വിസ്മരിക്കരുത്. ഖുർആൻ പറയുന്നു. "അല്ലാഹു (ത) അനുഗ്രഹിച്ച നല്ലിയതു്കൊണ്ട് പരലോകം കരസ്ഥമാക്കാൻ ആഗ്രഹിക്കുക. നിനക്ക് ലഭിച്ചിട്ടുള്ളതിനെ മറക്കാതിരിക്കുക. അതിനാൽ അല്ലാഹു നിനക്ക് നന്മ ചെയ്തത്പോലെ നീയും (മററുള്ളവർക്ക്) നന്മ ചെയ്യുക" ഈ നിർദ്ദേശങ്ങൾ നിങ്ങളെപ്പോലെയുള്ളവർ ഓർത്തിരിക്കേണ്ടതാണ്.

മ. വ: തത്വം വളരെ ശരിതന്നെ പക്ഷെ ആളുകളുടെ സമീപം എന്നിൽ വളരെ വെറുപ്പുണ്ടാക്കിക്കഴിഞ്ഞു. ആളുകളെ കാണുന്നത്തന്നെ ഭയമായിത്തീർന്നിരിക്കയാണ്. അതിനാൽ പുറത്തിറങ്ങാൻതന്നെ മടിയായി നാം തമ്മിൽ മുമ്പത്തെപ്പോലെ അടിക്കടി കാണാത്തത് അതു്കൊണ്ടാണ്.

വ്യ: അത് പാടില്ല. ആവശ്യക്കാരെ കണ്ടുമുട്ടുന്നത് ഭാഗ്യമായി കരുതണം. അവർക്കെന്തെങ്കിലും കൊടുത്താൽ പരലോകനന്മ നേടാൻ സാധിക്കുമല്ലോ. വിശക്കാത്തവർക്ക് മടികൂടാതെ കൊടുക്കുന്ന ധനികർ വിശക്കുന്നവരെ നിഷ്കരുണം അവഗണിക്കുന്നു എന്നു് തോന്നിക്കുന്ന വിധത്തിലാണ് അനുഭവങ്ങൾ നിങ്ങൾതന്നെ സമ്മതിക്കുന്നു നിർദ്ധനന്മാരെ കാണാൻതന്നെ ഭയമാകുന്നുഎന്നു്. ധനം കൂടി, മനം കോടി, പണ്ട് മനസ്സിനുണ്ടായ അയവും ഭയവും കാരുണ്യവുമൊക്കെ ഇപ്പോൾ ഇല്ലാതായി അങ്ങനെ ആവരുത്.

മ. വ: തീരേ കെട്ടടങ്ങിയിട്ടില്ല. ദയാദാക്ഷിണ്യമൊക്കെ കാണിക്കുന്നതിൽ എനിക്ക് മടിയില്ല. അത്യാവശ്യമുണ്ടെന്നു് കാണുന്നിടത്ത് എന്റെ കൈ നീളാറുണ്ട്.

വ്യ: അൽഹംദുലില്ലാഹ്–ആ കൈക്ക് നീളം കൂടികൂടി വരട്ടെ. ഖുർആന്റെ ഭാഷയിൽ പറഞ്ഞാൽ ചിലർ കൈകൾ

പിരടിയിൽ വെച്ചു കെട്ടിയവരുണ്ട്. അവർ നന്ദികെട്ടവരാണ്. അവരുടെ ധാരണ അവക്ക് കിട്ടിയ ധനമെല്ലാം അവർ അവരുടെ ബുദ്ധിസാമർത്ഥ്യം, അദ്ധ്വാനശീലം, സ്ഥിരോത്സാഹം എന്നീ ഗുണങ്ങളാൽ സ്വയം സമ്പാദിച്ചതാണെന്നാണ്. അല്ലാഹുവിന് ഒരു പങ്കും ഉള്ളതായി അവർ വിശ്വസിക്കുന്നതായി തോന്നുന്നില്ല. ദാലിക്കമിൻ ഫള്ലില്ലാഹി-അല്ലാഹു കനിഞ്ഞുനല്കിയതാണെന്ന് അക്കൂട്ടർ സമ്മതിക്കയില്ല. അല്ലാഹുവാണ അവരെ "തണ്ടിലേറ്റി"യത് അവരുടെ "തോളിൽ മാറാപ്പ് കേററുന്ന"തിനും അവന് കഴിയും എന്ന് അവർ വിശ്വസിക്കുന്നുണ്ടോ ആവോ, ചിലർ ധാരാളം ധനം ദുർവിനിയോഗം ചെയ്യുന്നു. കേസും കൂട്ടവും ഉണ്ടാക്കുന്നു നാട്ടിൽ കുഴപ്പം സൃഷ്ടിക്കുന്നു. വലിയ തുക വേണ്ടാത്തതിന് ചെലവാക്കാൻ മടിയില്ലാത്ത അവർ, പുണ്യകരമായ കാര്യങ്ങളിൽ മഹാപിശുക്ക കാണിക്കുന്നു. എല്ലാവരുമല്ല. എന്നാലും വളരെ പേർ അങ്ങനെയുള്ളവരുണ്ട്. അല്ലാഹു നിർബന്ധമാക്കിയ സക്കാത്ത് ശരിക്കും കൊടുത്തുവീട്ടുന്നവർ എത്രപേരുണ്ടാവും, അനേകം ഏക്കർ ഭൂമിയുടെ ഉടമയായവർ പൊതുജനോപയോഗത്തിനായി നടവഴി സ്ഥലം വിട്ടുകൊടുക്കാൻ മടിക്കുന്നവരുണ്ട്. ജനം വർദ്ധിച്ചു ഭവനങ്ങൾ പെരുത്തു പണ്ട് ഒഴിഞ്ഞുകിടന്ന മൈതാനങ്ങൾ ഇപ്പോൾ ഭവനനിബിഡമായി. അതു് കാരണം പൊതുജനങ്ങൾക്ക് യഥേഷ്ടം ഉപയോഗിക്കാൻ പാകത്തിൽ പൊതുവഴികൾ വേണമെന്നായി. അതിന് ആവശ്യമായ സ്ഥലം പാവങ്ങൾ വിട്ടുകൊടുത്താലും കഴിവുള്ളവർക്കാണ് അങ്ങനെ ചെയ്യാൻ മടി. ഇതൊരു റോഡ് യുഗമാണ്. എവിടെ നോക്കിയാലും റോഡ് പ്രശ്നമാണ്. അതുകൊണ്ട് അക്കാര്യം ഉദാഹരണമായി ഞാൻ പറഞ്ഞതാണ്. ധനം കൂടുംതോറും അതിനോടു് ആർത്തി പെരുകുന്നു ധനം ഉണ്ടാക്കാൻ വിഷമം, സംരക്ഷിക്കാൻ വിഷമം, വർദ്ധിപ്പിക്കാൻ വിഷമം, ചെലവാക്കാൻ വിഷമം-ഹാ, എന്നെപ്പോലെയുള്ളവർക്ക് എന്ത് സുഖം. ഉള്ളതുംഭക്ഷിച്ചു സുഖമായി ഉറങ്ങാം. "കൊട്ടാരം ചിന്തയിൽ വ്യഗ്രതകൊള്ളുമ്പോൾ കൊച്ചുകുടിൽക്കത്രേ നിദ്രാസുഖം"

മ. വ: എനിക്ക് എന്നോടുതന്നെ വെറുപ്പായി തുടങ്ങിയിരിക്കുന്നു. എൻെറ നയത്തിൽ പിഴവ് സംഭവിച്ചിട്ടുണ്ട് നിങ്ങളുടെ സംസാരത്തിലടങ്ങിയ ഉപദേശം വളരെ വിലപിടിച്ചതും എന്നെ സംബന്ധിച്ചേടത്തോളം ഫലപ്രദവുമായിട്ടുണ്ട്. എൻെറ ഏതോ ഒരു കണ്ണ് തുറന്നിരിക്കുന്നു. ഒരു പുതിയ ലോകത്തിൽ ഞാൻ

പിറന്നിരിക്കുന്നു. ഇൻശാ അല്ലാ ഞാൻ പഴയ ഞാനായിട്ടല്ല ഒരു പുതിയ ഞാനായിട്ടു ഈ നിമിഷം മുതൽ ജീവിക്കും. പുതുപ്പിറവി തന്ന നിങ്ങൾക്കു് അല്ലാഹു നന്മ ചെയ്യട്ടെ.

വ്യ: വളരെ സന്തോഷം. ധനം അല്ലാഹു നമ്മെ ഏല്പിച്ച അമാനത്തായി കരുതണം. അതൊരു ട്രസ്റ്റാണു്. അവന്റെ ഇച്ഛാനുസരണം ചെലവാക്കാനുള്ളതാണതു്. ഈ ബോധം മനസ്സിലുണ്ടായാൽ എല്ലാം ശരിപ്പെടും. പടച്ചവൻ നമ്മെ നേർമാർഗ്ഗത്തിലാക്കട്ടെ.

മ.വ: ആമീൻ. പിന്നെ കാണാം. ഇൻശാ അല്ലാഹ്-അസ്സലാമു അലൈക്കും

## അനുഭവം 6

## കാലിഹജ്ജ്

ഞാൻ നാട്ടിൻപുറത്തുകൂടി നടന്നുവരികയായാണു്. ഓക്കാപ്പുറത്ത ഒരു മഴ. ഭാഗ്യത്തിനു് സാമാന്യം ഭേദപ്പെട്ട ഒരു വീടിരിക്കുന്ന പറമ്പിലൂടെയായിരുന്നു തത്സമയം ഞാൻ നടന്നിരുന്നതു്. ഞാൻ ആ വീടിന്റെ വരാന്തയിൽ കയറി മഴയിൽനിന്നും രക്ഷപ്പെട്ടു.

ഒരു സമ്പന്നന്റെ വീടാണെന്നു് പെട്ടെന്നു് മനസ്സിലായി. മൊസൈസ്സു് വിരിച്ച നിലം. അലംകൃതമായ കതകുകൾ. റേഡിയോ, ടെലിവിഷൻ, ഫോൺ, ഫേൻ എന്നിത്യാദി നവീന സുഖഭോഗാനന്ദോപകരണങ്ങളും ജനനിലൂടെ ദൃശ്യമാണു്. ഞാൻ ആ വരാന്തയിൽ ചാരിയിരുന്നു വിശ്രമിച്ചു മഴ ചിലപ്പോൾ ഒരു ഭാഗ്യം തന്നെയാണു്.

ഒരു ചെറുപ്പക്കാരൻ സോഫായിൽ ചാരിയിരുന്നുകൊണ്ടു് ഒരു പുസ്തകം വായിക്കുന്നതു് അല്പം കഴിഞ്ഞാണു് ഞാൻ കണ്ടതു്.

ഞാൻ ശബ്ദം ഒന്നും ഉണ്ടാക്കാതെയും, എന്റെ സാന്നിദ്ധ്യം അറിയാനിടവരാതെയും ഒരു പുറം പോക്ക് സ്ഥലത്തെന്നപോലെ ആ വരാന്തയിൽ നിർവികാരനായി ഇരിക്കുകയാണ്.

ഒരാൾ പുറത്ത് നിന്ന് വന്നു വരാന്തയിൽകയറി നേരെ അകത്തേക്ക് കയറുന്നത് കണ്ട ആ വീടിന്റെ ഉടമയായിരിക്കാം അല്ലെങ്കിൽ അടുത്ത ബന്ധു ആയിരിക്കാം എന്നൊക്കെ ഞാൻ കരുതി. യാതൊരു ആചാരോപചാരവും തടവോ സങ്കോചമോ സംശയമോ ഒന്നുംകൂടാതെ "ശടശടേ"ന്നുള്ളവരവും കേററവും കണ്ടാൽ അങ്ങനെ വിചാരിക്കാൻ മതിയായ ന്യായമുണ്ടല്ലൊ, പക്ഷെ അങ്ങനെയല്ലെന്ന് പിന്നീട് വ്യക്തമായി.

കണ്ടാൽ ഒരു മതപണ്ഡിതനെപ്പോലെയുണ്ട്. തലപ്പാവും താടിയുമുണ്ട്. അത്കൊണ്ട ഒരു മൗലവിയാണെന്നു ഉറപ്പിക്കാൻ വയ്യല്ലൊ. ഭക്തരായ മുസ്ലിംകൾ സുന്നത്ത് എന്നനിലക്ക് താടിയും തലക്കെട്ടും സ്ഥിരം വേഷമാക്കിയവരുണ്ട്. മിക്കവാറും മുസ്ലിയാക്കൾ ഈ വേഷം ധരിക്കുന്നത്കൊണ്ട, വേഷം മതവിജ്ഞാനത്തിന്റെ ഒരു ചിഹ്നമായി മാറിയെന്നേയുള്ളു. ഈ വേഷം ധരിക്കാത്ത എത്രയോ പണ്ഡിതന്മാരുണ്ട്. പക്ഷെ മുസ്ലിയാർ എന്നു അത്തരക്കാർ അറിയപ്പെടുകയില്ലെന്നു മാത്രം. ഒന്നുറപ്പിക്കാം വേഷവും പാണ്ഡിത്യവും തമ്മിൽ അഭേദ്യബന്ധമൊന്നുമില്ല. ഇരിക്കട്ടെ.

ഇദ്ദേഹം അകത്ത്കടന്നു സെക്കന്റുകൾക്ക് ശേഷം ഒരു "അസ്സലാമു അലൈക്കും" കേട്ട തുടർന്ന "വ അലൈക്കുമുസ്സലാം" എന്നും കേട്ട പിന്നെ കുടുത്ത ഗൗരവപ്പെട്ട സംഭാഷണമാണ് അവിടെ നടന്നത്. സംഭാഷണത്തിൽനിന്നും വന്ന ആൾ മുസ്ലിയാരാണെന്നും അകത്തിരുന്നിരുന്ന യുവാവ് അടുത്ത ദിവസം വിദേശത്ത്നിന്നു വീട്ടിൽവന്നുചേർന്ന ആ കുടുംബാംഗമാണന്നും മനസ്സിലായി.

സംഭാഷണം ആരംഭിക്കുന്നത് യുവാവാണ്. ആദ്യത്തെ ചോദ്യംതന്നെ അയാളുടെ കാഠിന്യം കാണിക്കുന്നുണ്ട് "നിങ്ങളെന്താഹേ, മര്യാദയില്ലാതെ വീട്ടിലേക്ക് കടന്നുവരുന്നു. മുസ്ലിമിന്റെയെന്നല്ല മുസ്ലിയാരുടെതന്നെ വേഷമുണ്ടല്ലൊ. ഇങ്ങനെയാണോ അന്യഗൃഹങ്ങളിൽ പ്രവേശിക്കേണ്ടതു്?

മുസ്ലിയാർ: ഇവിടെ ആരും ഉണ്ടാവാറില്ല. എന്റെ പതിവ് അകത്ത് വന്നിരുന്നശേഷം എന്റെ സാന്നിദ്ധ്യം അറിയിക്കലാണ്.

യുവാവ്: ഓഹോ, പതിവായിവരാറുള്ള ആളാണല്ലെ. ശരി. എന്നാൽ ഒരാളെ കണ്ടാൽ നിങ്ങൾ സലാം ചൊല്ലേണ്ടതല്ലേ? അതെന്തുകൊണ്ട ചെയ്തില്ല?

മു: അതിങ്ങോട്ടും ആകാവുന്നതാണല്ലൊ.

യു: വന്ന ആൾ എന്ന നിലക്ക് നിങ്ങൾ സലാം ചൊല്ലാൻ ബാദ്ധ്യസ്ഥനല്ലേ? അതോ, തലയിൽകെട്ടും താടിയും ഉള്ളത്കൊണ്ട മുസ്ലിയാർ എന്ന പദവിയിലായിരിക്കെ അങ്ങോട്ടുചൊല്ലണമെന്ന അവകാശം സ്ഥാപിക്കലൊണോ?

മുസ്ലി: അങ്ങിനെയൊന്നുമല്ല. യാദൃച്ഛികമായി ഒരാളെ കണ്ടപ്പോഴത്തെ ഒരു പ്രത്യേകതയുണ്ടല്ലൊ. ഒരു അപ്രതീക്ഷിതത്വം. ഒരു വികാരം. അതിൽപ്പെട്ടുപോയി അങ്ങനെ സലാം ചൊല്ലാൻ അല്പം താമസിച്ചു അത് ശരിയാണ്. സത്യത്തിൽ താൻ സലാം ചൊല്ലാൻ നാവനക്കിത്തുടങ്ങിയതാണ് അപ്പോഴേക്കം ഇങ്ങോട്ടുസലാം വന്നുപോയി.

യുവാവ്: നിങ്ങൾ മെഷീൻ സ്റ്റാർട്ട്ചെയ്തു തുടങ്ങുമ്പോഴേക്കം എന്റെ വണ്ടി ഓടിത്തുടങ്ങി

മു: എന്തെങ്കിലും പറയാം. എങ്ങിനെയങ്കിലും വ്യാഖ്യാനിക്കാം. സംഗതി ഇങ്ങനെ സംഭവിച്ചു.

യു: ശരി. എവിടെയാ നാട്?

മു: കുറേ വടക്കാണ്. ഋണംകേറാപുരം എന്നാണ് സ്ഥലത്തിന്റെ പേർ.

യു: ഇങ്ങനെ പതിവായി ചുററിസഞ്ചരിക്കുന്നതിന്റെ ഉദ്ദേശം എന്താണാവോ?

മു: ഞാൻ പതിവായി ചുററിസഞ്ചരിക്കുന്ന ആളാണെന്ന് നിങ്ങളെങ്ങിനെ മനസ്സിലാക്കി? ഞാൻ അങ്ങിനെ സഞ്ചരിക്കുന്ന ആളൊന്നുമല്ല.

യു: പതിവായി വന്നിരുന്ന ശബ്ദിക്കലാണ് പഴക്കം തഴക്കം എന്ന് നിങ്ങളല്ലേ പറഞ്ഞത്? അങ്ങിനെ ജീവിക്കുന്ന ഈ വേഷക്കാർ എത്രയോ നമ്മുടെ സമുദായത്തിലുണ്ടല്ലൊ. റമസാൻ ആയാൽ പിന്നെ പറയേണ്ടതും ഇല്ല ആ വിയർക്കാത്ത ഭാഗ്യവാന്മാരിൽ ഒരാളാണ് നിങ്ങളെന്നു കരുതിയാണ് എൻെറ സമീപനവും അന്വേഷണവും.

മു: ഞാൻ അത്തരം ഭാഗ്യവാനല്ല. നിർഭാഗ്യവാന്മാരിൽ പെട്ട ആളാണ്. നിങ്ങളുടെ ഭാഷയിൽ–എൻെറ ഭാഷയിൽ, അല്ലാഹുത്തആലാ എന്നെ അനുഗ്രഹിച്ചിട്ടുണ്ട്.

യു: അപ്പോൾ നിങ്ങളുടെ തൊഴിൽ? എവിടെ താമസം. ഇവിടെ വരാൻ കാരണം?

മു: നമ്മൾ തമ്മിൽ പരിചയപ്പെടാത്തത്കൊണ്ടാണ് ഇത്രയും ചോദിക്കേണ്ടിവന്നത്. ഞാൻ നിങ്ങളുടെ ജുമുഅത്ത് പള്ളിയിലെ ഖത്തീബാണ്. ഇന്ന് ഇവിടെയാണ് ഭക്ഷണം

യുവാവ് ഇത്കേട്ട ഉടൻ എഴുന്നേററ് മുസ്‌ലിയാരെ അഭിവാദനം ചെയ്യുന്ന റേൻ കാക്കുന്ന അനന്തരം പറയുന്നു: താങ്കളെ കണ്ടതിൽ സന്തോഷം. കാണേണ്ട ആവശ്യം എനിക്കുണ്ട് താനും

മു: ഇപ്പോൾ അതിനുള്ള സന്ദർഭം നേരിട്ട.

യു: വളരെ സന്തോഷം മുസ്‌ലിയാരേ ഞാൻ ഇന്നലെയാണ് വീട്ടിലെത്തിയത്. ഗൾഫിലായിരുന്നു ഇന്ന് വിശ്രമത്തിലാണ്. നാളെ മുതൽ പുറത്തിറങ്ങാമെന്ന് ഉദ്ദേശിച്ചിരിക്കയാണ്

മു: അത്ര വിശ്രമിക്കാൻ മാത്രമുള്ള ദേഹാദ്ധ്വാനം ഉണ്ടോ ഗൾഫ്കാർക്ക്.

യു: നല്ല അദ്ധ്വാനമുണ്ട് മുസ്‌ല്യാരേ–കെട്ടും ഭാണ്ഡവും തെയ്യാറാക്കുന്നിടം മുതൽ അവയൊക്കെയും എന്നേയും വീട്ടിലെത്തിക്കുന്നത വരെ നല്ല ദേഹാദ്ധ്വാനമുണ്ട്. കൂടാതെ അതോടൊപ്പമുള്ള മനഃക്ലേശവും രണ്ടു കൂടി യാത്രക്കാരൻെറ ഉയിരെടുക്കും. വിശ്രമം അനിവാര്യം.

മു: നമുക്ക് പരിചയമില്ലാത്തതാണല്ലൊ. ഗൾഫ്യാത്ര.

യ: ഗൾഫ കൊണ്ടു കഴിയുന്നവൻെറ യാതനകൾ അവൻെറ ഗുണദോഷങ്ങൾക്കറിയില്ല. മുസ്ലിയാക്കൾക്ക് ഒട്ടും അറിയില്ല. കടലിലെ മീൻ പിടിക്കുന്നമാതിരിയാണ് ആളുകൾ പെരുമാറുന്നതു്.

മു: നാം രക്ഷിക്കാൻ ബാദ്ധ്യസ്ഥരായ നമ്മുടെ ആശ്രിതന്മാരെ പരിപാലിക്കുന്നതിലാണല്ലൊ നമ്മുടെ സംതൃപ്തി.

യ: അവിടെ മാത്രമല്ല കൈനീട്ടിവരുന്ന വിവിധ തരം ആൾക്കാരുണ്ട്. അവക്ക് വാരിക്കൊടുക്കുന്നതിലും നമുക്ക് സംതൃപ്തിയുണ്ട്.

മു: അതു് ശരിയാണ്‌ ധർമ്മമല്ലേ.

യ മുഴവൻ ശരിവെക്കല്ലെ മുസ്ലിയാരേ, സംതൃപ്തി വാരിക്കൊടുക്കുന്ന_അല്ലാ, എണ്ണിക്കണക്കാക്കിക്കൊടുക്കുന്ന_ആൾക്ക് മാത്രമേയുള്ളൂ. അത് സ്വീകരിക്കുന്ന ആൾക്കില്ല. അയാൾക്ക് എത്ര കിട്ടിയാലും മതിയാവില്ല. തൃപ്തിയാവില്ല. വെണ്ണയായാലും ആന തലയോളം വേണം., അപ്പോൾ തൃപ്തി ഏകപക്ഷീയമാണ്.

മു: അതും ശരിയാണ്.

യ: എല്ലാം മുസ്ലിയാർ ശരിവെക്കുകയാണ്. ആ നയമേ വിജയിക്കുകയുള്ളൂ, വിജയിച്ചിട്ടുള്ളൂ ആരെയും കുററംപറയാതെ, ആരിലും തെററ് കാണാതെ, എല്ലാവരിലും നന്മയും മഹാത്മ്യവും കാണുന്ന നയമേ വിജയിക്കൂ അല്ലേ മുസ്ല്യാരേ?

മു: അതെ, അതെ, അത് ശരിയാണ്. പിന്നെ, ജനങ്ങളുമായി സൗഹൃദത്തിൽ കഴിയണമെങ്കിൽ കുററം കാണുന്ന കണ്ണും കുററംപറയുന്ന നാവും ഉണ്ടാവരുത്.

യ: അത് ശരിയാണ്. കുറേ നേരമായി നിങ്ങൾ ശരിവെക്കുന്നു. എനി ഞാനും ശരിവെക്കട്ടെ ഇപ്പോൾ നിങ്ങൾ പറഞ്ഞ നയം ജീവിക്കാനറിയുന്നവക്ക് അറിയാം അതാണ് ശരിയായ നയമെന്ന്. ഒരുപക്ഷെ നിങ്ങളുടെ അനുഭവംതന്നെ ആ നയത്തിൻെറ ഗുണഫലത്തേയും കാര്യക്ഷമതയേയും കുറിച്ച് നിങ്ങൾക്ക് നല്ല പാഠം നല്കിയിട്ടുണ്ടാവും.

മു: ഈ കാര്യം വളരെ വ്യക്തമാണല്ലൊ അത് മനസ്സിലാക്കാൻ അനുഭവജ്ഞാനം ആവശ്യമില്ല.

യു: അനുഭവിച്ചവരുടെ ബോദ്ധ്യത്തെക്കുറിച്ച് പിന്നെ പറയേണ്ടതുമില്ല. ഖിതതാബ് ഇന്നഖൽബി എന്നിടല്ലേ മുസ്ല്യാരേ-ഐന്നൽ യഖീൻ ഹഖുൽയഖീൻ ആ ഗ്രന്ഥങ്ങൾ താണ്ടി അടിയുറച്ച ആത്മബോദ്ധ്യം വന്ന ആളാണ് താങ്കളെന്ന് എനിക്കറിയാം,

മു; എന്റെ ആന്തരഭാവത്തെക്കുറിച്ച് നിങ്ങളെങ്ങനെ അറിയാനാ?

യു: ഞാൻ നാട്ടിലില്ലെങ്കിലും നാട്ടിലെ എല്ലാ വിവരങ്ങളും അറിഞ്ഞുകൊണ്ടിരിക്കുന്ന ആളാണ് ഞാൻ. നാട്ടിലുള്ളപ്പോൾ മുസ്ല്യാക്കളുമായി വളരെ അധികം പഴകുകയും അവരുടെ അറിവും അറിവുകേടും കേട്ടുംകണ്ടും കരസ്ഥമാക്കുകയും ചെയ്യുന്ന ആളാണ് ഞാൻ. നിങ്ങൾ ഇവിടെ വന്നില്ലായിരുന്നുവെങ്കിൽ ഞാൻ വന്ന് അങ്ങയെ കാണുമായിരുന്നു.

മു; ആലിമീങ്ങളുമായി സമ്പർക്കം പുലർത്തുന്നത് വിശിഷ്ട സ്വഭാവമാണ്. വളരെ ക്ലുലിസവാബുകളുണ്ട് അവരുമായി സഹവസിക്കുകയും അവരെ സ്നേഹിക്കുകയും അവരെ ബഹുമാനിക്കുകയും ചെയ്യുന്നതിന്.

യു; എനിക്ക് ചില പ്രത്യേക ലക്ഷ്യങ്ങളാണുള്ളത്. ആലിമീങ്ങളിൽനിന്ന് എനിക്ക് എന്തെങ്കിലും പഠിക്കാം. പിന്നെ അവർ പഠിക്കാത്തതോ അല്ലെങ്കിൽ പള്ളിയിൽ പഠിച്ച ജീവിക്കാൻ ഇറങ്ങിയപ്പോൾ മറന്നുപോയതോ ആയ എന്തെങ്കിലും അവരെ പഠിപ്പിക്കുകയും ചെയ്യാം.

മു; ഓ, നിങ്ങൾ ആലിമീങ്ങളെ പഠിപ്പിക്കുകയും ചെയ്യുമല്ലേ?

യു;. ആലിമീങ്ങൾ സർവ്വജ്ഞാനികളല്ലല്ലൊ. എല്ലാവരേയും പഠിപ്പിക്കാൻ പാറുകയില്ല. പഠിപ്പു തികഞ്ഞിട്ടും നിറഞ്ഞിട്ടും എനി ഒട്ടു പഠിപ്പുകയറാൻ സ്ഥലമില്ലാത്ത ചില ആലിമൽ അല്ലാമമാരുണ്ട് അവർക്ക് തങ്ങൾ സർവജ്ഞാനികളാണ് എന്നഭാവമുണ്ട്. ആരും അവരെ പഠിപ്പിക്കാൻ നോക്കണ്ട. എന്ത് അബ

ഖങ്ങൾ കൈവശം സൂക്ഷിപ്പില്ലെങ്കിലും അവർ പിടിച്ച മുയലിൻെറകൊമ്പിൽനിന്നു് കൈവിടുകയില്ല.

മു: അത് ചിലരുടെ ജന്മസ്വഭാവമാണ്. എന്തു ചെയ്യാം.

യു: അവർ ജനങ്ങളെ മുശ്രികീങ്ങളാക്കും അന്ധവിശ്വാസികളാക്കും. അതാണ് സമൂഹത്തിന് ഈ ആലിമുൽ അല്ലാമമാരെക്കൊണ്ടുള്ള ദ്രോഹം. അത്തരക്കാരെ കയ്യിൽകിട്ടിയാൽ "ചക്കരയും തേങ്ങയു"മാണ് എനിക്ക്. എന്നെപററി മുസ്ല്യാർ കേട്ടിട്ടുണ്ടാകും. വയ്യാവേലി കുഞ്ഞാലി എന്ന ആളാണ് ഞാൻ. മുമ്പൊരു ഖത്വീബിനെ തല്ലി കുളത്തിൽ ചാടിച്ചിട്ടുണ്ട്. അറിവില്ലാത്ത ബഹുജനങ്ങളെ വഴികേടിലാക്കിയതിന്.

മു: അതൊക്കെ നല്ലകാര്യങ്ങളാണ്. ഇസ്ലാമിൻെറ ശൗര്യം കാട്ടണം.

യു: ഇത്തരം ഇസ്ലാം ഘാതകന്മാരെ സമുദായം വെച്ചുവളർത്തരുത്. ഞാൻ നാട്ടിലില്ലെങ്കിലും എനിക്ക് പള്ളിയെ സംബന്ധിച്ചുള്ള എല്ലാ റിപ്പോർട്ടും കിട്ടും. ഖത്വീബുമാരുടെ നയവും പ്രവർത്തനരീതിയും ജീവിതവീക്ഷണവും ഇസ്ലാം വീക്ഷണവും എല്ലാം ഞാൻ മനസ്സിലാക്കാറുണ്ട്.

മു: സമുദായ സ്നേഹികളുടെ ലക്ഷണമാണത്. അത്തരക്കാർ എല്ലാം മഹല്ലിലും ഉണ്ടായിരുന്നെങ്കിൽ സമുദായം നന്നാകുമെന്നതിൽ സംശയമില്ല.

യു: വിഘാതമായി നിലകൊള്ളുന്ന പണ്ഡിതന്മാരും ഇല്ലായിരുന്നെങ്കിൽ സമുദായം നന്നാകുമെന്നതിൽ ലവലേശം സംശയമില്ല അതിരിക്കട്ടെ. മൗലവിസാഹിബ് ഇവിടെ സന്തോഷമായിക്കഴിയുന്നുണ്ടല്ലൊ.

മു: അൽഹംദുലില്ലാ ഒരു വിധം സന്തോഷമായും സുഖമായും കഴിയുന്നു.

യു: വിവരങ്ങളെല്ലാം എനിക്കറിയാം. ഏതാണ്ട് 2½ കൊല്ലമായിക്കാണും താങ്കളിവിടെ വന്നിട്ട് അല്ലേ?

മു: രണ്ടുകൊല്ലവും നാല് മാസവുമായി.

യു: ഞാൻ പോയി അധികം താമസിയാതെ താങ്കൾ ഇവിടെ കൂടിയിരിക്കും. താങ്കൾക്ക് മുമ്പുണ്ടായിരുന്ന ആൾ ഞാൻ പോകുന്ന അവസരത്തിൽ ആടിയുലഞ്ഞുകൊണ്ടിരിക്കയായിരുന്നു.

മു: അതിന്റെ ആവശ്യമെന്ത്? നല്ലവർ വസിക്കുന്ന നാട്ടിൽ ക്ഷേമമായിക്കഴിയാമല്ലോ.

യു: ഒരു വിധം നല്ല ശമ്പളം ഇവിടെ കൊടുക്കുന്നുണ്ട്. താമസം നല്ല ബംഗ്ലാവിൽ. രാജകീയ ഭക്ഷണം സൗജന്യം. എല്ലാം ഇന്നത്തെ നിലവാരത്തിൽ കണക്കാക്കിയാൽ ഒരു മുഖ്യമന്ത്രിയുടെ പദവിയുണ്ട് ഖതീബിന്.

മു: അങ്ങനെ താരതമ്യപ്പെടുത്തി നിലയും വിലയും നിർണ്ണയിക്കാമോ?

യു: വെറുതെ ഒരു ചാന്താഗതി അത്രമാത്രം. നല്ല ഒരു ഉയർന്ന സർക്കാർ ഉദ്യോഗസ്ഥന്റെ സാമ്പത്തിക പദവിയും പുറമെ ജനങ്ങളുടെ ബഹുമാനവും അനുസരണവും. സുഖം ക്ഷേമായി.

യു: ഇവിടെ വലിയ ചിലവൊന്നും ഇല്ല കിട്ടുന്നതൊക്കെ—നമ്മുടെ പഴഞ്ചൻ യാഥാസ്ഥിതികരുടെയിടയിൽ പല കൈമടക്ക് പരിപാടികളും ഉണ്ടല്ലോ എല്ലാം കൂടി നല്ലൊരുതുക മാസംതോറും സമ്പാദ്യം കാണും.

മു: ഞങ്ങൾക്ക് ചിലവൊന്നും ഇല്ലെന്നോ?

യു: ശരിയാണ് കുടുംബമുണ്ടല്ലോ. അവരെ പോററി വളർത്തണം. ആരെല്ലാമുണ്ട്?

മു: ഭാര്യ മൂന്ന് മക്കൾ ഉമ്മ ഇത്രയും ഉണ്ട്.

യു: അവരുടെ ചിലവ് മാത്രം. ഇവിടെ നിന്നുള്ളതും പറമ്പിലെ തേങ്ങാപിരിവും അടക്കാമുതലായ മററുള്ളവയും ചേർത്ത് നല്ലൊരു തുക ബേങ്കിലോ മററു നിക്ഷേപപത്രപത്തിലോ കാണും.

മു: ഞങ്ങൾ പാവം മുസ്ലിയാക്കൾ! ധനികരായിരുന്നെങ്കിൽ നാടുവിടുന്ന[illegible]മോ? കുടുംബസുഖം കളഞ്ഞു നാടും വീടും വിട്ടു അന്യരെ ആശ്രയിച്ചു കഴിഞ്ഞുകൂടാൻ ഞങ്ങൾ നിർബന്ധിതരായിരിക്കയല്ലേ?

യു: എത്ര ധനികന്മാരായ മുസ്ല്യാക്കളെ കാണണം. രാത്രി യിലെ മതപ്രസംഗം നടത്തുന്ന വഅളന്മാർ രണ്ടു മണിക്കൂർ പ്രസംഗത്തിന് 800രൂപ 1000രൂപ ഫീസ് വാങ്ങുന്ന അത്തരം ആലിമീങ്ങൾ മോശക്കാരാണോ? വമ്പിച്ച ധനികന്മാർ. ഇൽമുകൊണ്ടു അമൽ ചെയ്യാൻ ആല്ലാഹു ത്ത അലാ കല്പിച്ച കല്പന അവർ നിറവേററുന്നത് കണ്ടോ? അത കണ്ടുപഠിച്ച് അത് പോലെ അമൽചെയ്തു ധനികനാകണം. താങ്കൾ ഒരു പക്ഷെ നേരത്തേ തന്നെ ധനികനായിരിക്കാം. അതാണ് ആ അമലിന് പോകാതെ ഈ ചെറിയ അമലിന് ഒരുമ്പെട്ടത്.

മു: ഞാൻ ധനികനല്ല നേരത്തേ അല്ല ഇപ്പോഴും അല്ല, ഈ ഖത്വീബിൻെറ വരുമാനം കൊണ്ടുവേണം എനിക്ക് കുടുംബത്തെ പോററാൻ. എന്നെ സംബന്ധിച്ചേടത്തോളം ധനികനാവാൻ ആഗ്രഹം ഇല്ല. അതിനുള്ള സാദ്ധ്യതയും ഇല്ല.

യു: അല്ല മുസ്ല്യാരേ നിങ്ങൾക്ക് ഒരു സഹോദരിയുണ്ടെന്ന് കരുതുക നിങ്ങളാണ് രക്ഷിതാവ് എന്നുമിരിക്കട്ടെ. ഒരു വിവാഹാലോചന വരുന്നു എന്ന് സങ്കല്പിക്കുക. 50 പവൻെറ സ്വർണ്ണാഭരണങ്ങളും 50000രൂപയും അയാൾ ആവശ്യപ്പെടുന്ന പക്ഷം നിങ്ങൾ എന്ത് പറയും?

മു; നടക്കാത്ത കാര്യമാണ്. ഒരു ധനികന്റെ വീട് കാണിച്ചുകൊടുക്കും. അവിടെ പൊന്നും പണവും ഉണ്ടെന്നു പറയും.

യു: നിങ്ങളുടെ ധനസ്ഥിതി നോക്കാതെയാണ് ആ മനുഷ്യൻ നിങ്ങളോടു് അതെല്ലാം ആവശ്യപ്പെടുന്നത് എന്നു വ്യക്തം. അവനെ ദുഷ്ടനെന്നു വിളിക്കാമല്ലോ.

മു: അങ്ങനെ വിളിക്കാമോ? എനിക്കു അതിനുള്ള കഴിവുണ്ടെന്നു കരുതിയാണ് അയാൾ അത്രയും ആവശ്യപ്പെട്ടത് എന്ന് വരാമല്ലോ.

യു; എന്നാൽ നിങ്ങളുടെ കഴിവനുസരിച്ചുള്ളത്_നിങ്ങൾ കൊടുക്കാൻ തെയ്യാറുള്ളതു സ്വീകരിച്ചു ആ വിവാഹത്തിനു തയ്യാറായിക്കൂടെ_അങ്ങനെ ചെയ്യാത്തത് ഒരു ദുഷ്ടത്തരമല്ലേ?

മു: അതും സമ്മതിക്കാൻ പ്രയാസമുണ്ട്. അയാൾ ആഗ്ര

ഹിച്ച അളവിൽ പൊന്നും മിന്നും മണ്ണും പെണ്ണും കിട്ടാനുള്ള സാദ്ധ്യത വേണമെന്നുണ്ടെങ്കിൽ അങ്ങോട്ട് അയാൾ അന്വേഷണം നീട്ടുകയാണെങ്കിൽ അതിൽ തെററില്ലല്ലോ.

യു: അനുകൂലമായ ഇതര സാഹചര്യങ്ങളിരിക്കെ, അതിനെ തിരസ്കരിച്ച് ധനവും തേടിപ്പോകുന്നത് ദുഷ്ടത്തരമല്ലേ?

മു: അങ്ങനെയങ്ങു സമ്മതിക്കാൻ പ്രയാസമുള്ള കാര്യമാണത്. കച്ചവടത്തിൽ കൂടുതൽ ലാഭം ആശിക്കുന്നത് പോലെയുള്ള ഒരാഗ്രഹമാണ് വിവാഹകർമ്മത്തിലും പ്രവർത്തിക്കുന്നത്. ചിലർ ത്യാഗബുദ്ധി കാണിക്കും. ചിലർക്ക് സഹതാപം ഉണ്ടാകും. പലർക്കും പല പരിഗണനകളാണ്. ആകയാൽ ദുഷ്ടത്തരം നിർണ്ണയിക്കുക അത്ര എളുപ്പമല്ല

യു: ശരി ഇരിക്കട്ടെ. മറെറാരുവശം നോക്കാം. അല്ലാഹു തആലാ നമ്മളോട് കല്പിച്ചിട്ടുണ്ടോ സഹോദരിക്കോ പുത്രിക്കോ ഇത്ര പവൻ കൊടുക്കണം. ഇത്രായിരം രൂപ കൊടുക്കണം ഇത്ര ഏക്കർ ഭൂമി കൊടുക്കണം കാറ് കൊടുക്കണം റേഡിയോവാച്ച് കൊടുക്കണം എന്നൊക്കെ?

മു: ഇല്ലല്ലോ—അങ്ങനെ ഒരു നിബന്ധനയും ഇസ്ലാമിലില്ല.

യു: അത് മഹാഭാഗ്യമല്ലെ മുസ്ലിയാരേ? മറിച്ച് ഇതൊക്കെ കൊടുക്കണമെന്ന് കല്പിച്ചിരുന്നുവെങ്കിൽ മുസ്‌ലിംകൾ കുടുങ്ങിയത്തന്നെ. വളരെ ചുരുക്കം മുസ്‌ലിംകൾ മാത്രമല്ലേ ആ കല്പന നിറവേററാൻ പ്രാപ്തരായവരായുള്ളു

മു: അതെയതെ, വളരെ ചെറിയ ന്യൂനപക്ഷമല്ലേ ധനികർ.

യു: നാം രക്ഷപ്പെട്ടു. അരലക്ഷം രൂപ ചെലവ് ചെയ്ത ഹജ്ജിന് പോകണമെന്ന് അല്ലാഹുത്തആലാ എല്ലാ മുസൽമാനോടും കല്പിച്ചാൽ നാം എങ്ങനെ രക്ഷപ്പെടും?

മു: കുടുങ്ങിയത്തന്നെ എല്ലാവർക്കും അതിനു കഴിയുമോ?

യു: അപ്പോൾ മുസ്‌ലീംകളോടു പണച്ചിലവുള്ള ഹജ്ജ് കർമ്മം ചെയ്യണമെന്ന് കല്പിച്ചത് യുക്തിസഹമാണോ?

മു: പണക്കാരോടും മററു ലക്ഷണങ്ങൾ തികഞ്ഞവരോടും. മാത്രമല്ലേ അല്ലാഹു അത് നിർവഹിക്കാൻ കൽപിച്ചിട്ടുള്ളൂ

യു: അപ്പോൾ എല്ലാവർക്കും ഹജ്ജ് നിർബന്ധമല്ല അല്ലേ

മു: അതൊക്കെ എല്ലാവർക്കും അറിയുന്ന കാര്യങ്ങളാണല്ലോ.

യു: മുസ ലിയാക്ക് നിർബന്ധമായേക്കും.

മു: ഞാനും ദരിദ്രലക്ഷണങ്ങളിൽപ്പെട്ട ആളല്ലേ സ്നേഹിതാ?

യു: ശരിയാണ് നേരത്തെ പറഞ്ഞു ഈ ഖത്വീബിന്റെ വരുമാനമേയുള്ളൂ. മിച്ചം ഒന്നും ഇല്ലെന്ന്. അപ്പോൾ മുസ്ലിയാർ ഹജ്ജ് നിർബന്ധത്തിൽനിന്നും രക്ഷപ്പെട്ടു അല്ലേ.

മു: ധനികരല്ലാത്തവർ എല്ലാം ഹജ്ജ് നിബന്ധനയിൽ നിന്നും പുറത്താണ്.

യു: നിങ്ങൾ പുറത്താണോ മുസ്ലിയാരേ? നേരേ ചോദിക്കാം. അതാണ് ഞാൻ കാണാനിരിക്കുയായിരുന്നു എന്ന് ആദ്യം പറഞ്ഞത്. നിങ്ങൾ നനികനല്ല നിങ്ങൾക്ക് ഹജ്ജ് ഫർളുണ്ടോ?

മു: ഫർളുണ്ടോ എന്ന് ചോദിച്ചാൽ–ഹ

യു: അങ്ങനെ വലയണ്ട–നേരെ ഉത്തരം പറയൂ മുസ്ലിയാരേ–നിങ്ങൾക്ക് ഹജ്ജ് ഫർളുണ്ടോ? നിങ്ങളുടെ കഴിവ് ശരിക്കും അറിയുന്ന നിങ്ങൾക്ക് അതിന് മറുപടി പറയാൻ ഞെരങ്ങേണ്ടതില്ലല്ലോ. വേഗം പറയാം......... അൽപസമയത്തെ മൗനം.

യു: എന്താ മുസ്ല്യാരേ ഒന്നും പറയാത്തത്?

മു: ഞാൻ ഇപ്പോൾ ഹാജിയാണ് എനി ഫർളുണ്ടോ ഇല്ലേ എന്ന പ്രശ്നത്തിന് സ്ഥാനമില്ല.

യു: ആ പ്രശ്നത്തിന് ശരിയായ പ്രസക്തിയുണ്ട്. ഞാൻ കാണിച്ചുതരാം. ഗൗരവപ്പെട്ട പ്രശ്നം അതിലുള്ളത്കൊണ്ടാണ് നിങ്ങൾതന്നെ മറുപടി പറയാൻ വിഷമിക്കുന്നത്.

മു; എന്തിക്കൊരു വിഷമവും ഇല്ല. അതൊരു ഫിഖ്ഹ് മസ്അ്യാണ്. എന്റെ അറിവ് പറയാൻ പ്രയാസമില്ല.

യു; നിങ്ങൾ ഫിഖ്ഹിനും ഖുർആനിനും ഹദീസിനും എതിർ പ്രവർത്തിച്ചിട്ടുണ്ട്. എല്ലാം അറിയാം പക്ഷെ ഒന്നും അറിയാത്തവന് തുല്യമായിട്ടാണ് പണികളൊക്കെ. എല്ലാം അറിഞ്ഞുകൊണ്ടാണ് എന്റെ ചോദ്യം. ഒഴിഞ്ഞുമാറാൻ നോക്കണ്ട.

മു എന്റെ പ്രവർത്തികൾ പരസ്യമാണ്. ഒന്നിലും ഒഴിഞ്ഞുമാറേണ്ടതില്ല.

യു: പരസ്യമായ പ്രവർത്തിയുടെ അടിസ്ഥാനത്തിലാണ് എന്റെ ചോദ്യം. അതാവർത്തിക്കുന്നു. നിങ്ങൾക്ക് ഹജ്ജ് ഫർളുണ്ടോ?

മു: ആ ചോദ്യത്തിന് പ്രസക്തിയില്ലെന്ന് ഞാൻ പറഞ്ഞല്ലോ? അത്ര് വിട്ടേക്കണം.

യു: വിടാൻ പററുകയില്ല. ചോദ്യവും വിടാൻ പററില്ല, അതുമായി ബന്ധപ്പെട്ട നിങ്ങളെയും വിടാൻ പററില്ല.

മു: എന്താ നിങ്ങളുടെ ഉദ്ദേശം?

യു: മുസ്ലിയാർ ഇവിടെ വലിയ ഒരു തെററുചെയ്തു എന്ന് സ്ഥാപിക്കലാണ് എന്റെ ഉദ്ദേശം.

മു: ഞാൻ തെററു ചെയ്തിട്ടുണ്ടെങ്കിൽ നിശ്ചയമായും ഞാനതറിയൽ ആവശ്യമാണ്.

യു: തെററു ചെയ്തെന്ന് സ്ഥാപിച്ചുകഴിഞ്ഞാൽ അത് സമ്മതിക്കാനും അതിന് പരിഹാരം ചെയ്യാനും നിങ്ങൾ ബാദ്ധ്യസ്ഥനുമാണ്. അല്ലേ?

മു; അതെ, അതാണ് അതിന്റെ ന്യായവും ക്രമവും.

യു: എന്നാൽ നമുക്കാരംഭിക്കാം. ഇതൊരു കോടതിയാണെന്ന് സങ്കല്പിക്കാം. വക്കീലിന്റെ ചോദ്യത്തിന് ഉത്തരം പറയാൻ കക്ഷി നിർബന്ധിതനാകുന്നതു് പോലെ, മുസ്ല്യാർ ദയവായി എന്റെ ചോദ്യത്തിന് ഉത്തരം പറയാതെ ഒഴിഞ്ഞുമാററരുത്.

നമ്മറം രണ്ടുപേരും കൂടി ഒരു വിഷയം ചർച്ച ചെയ്തു ഗവേഷണം നടത്തുകയാണെന്ന് കരുതിയാൽ മതി. തയ്യാറാണോ?

മു: ശരി സ്നേഹിതാ, സമ്മതിച്ചു.

യു; നിങ്ങറം ധനികനാണോ?

മു: അല്ല, ഞാൻ ധനികനല്ല.

യു: ധനികനല്ലാത്ത നിങ്ങറംക്ക് ഹജ്ജ് ഫർളുണ്ടോ?

മു: ഇല്ല.

യു: നിങ്ങറം ഹജജ് ചെയ്തില്ലേ?

മു: ചെയ്തു.

യു: നിങ്ങറംക്ക് ഹജജ് ഫർളല്ലെങ്കിൽ നിങ്ങറം ചെയ്ത ഹജജിൻെറ നിലവാരമെന്ത്?

മു: ഹജജ് മുസ്ലിമിന് നിർബന്ധമായ കടമയാണല്ലോ. അത് നിർവഹിച്ചു എന്നർത്ഥം.

യു: നിങ്ങറം ചെയ്ത ഹജജ് ഫർളോ സുന്നത്തോ?

മു: ആദ്യത്തെ ഹജജ് ഫർള് തന്നെ.

യു: നിങ്ങറംക്ക് ഫർളില്ലായെന്ന് നേരത്തെ സമ്മതിച്ചു കഴിഞ്ഞതാണല്ലോ. അപ്പോറം ഫർളായ ഒരു ബാദ്ധ്യത നിങ്ങറം വീട്ടിയെന്ന് കരുതാമോ?

മു: (അല്പം പരുങ്ങലോടെ) പ്രയാസമുണ്ട്.

യു: അതായത് ഫർളല്ല.

മു: അല്ല.

യു: എന്നാൽ അത് സുന്നത്താണോ?

മു അങ്ങനെ കരുതാതെ എന്ത് ചെയ്യും?

യു: ഒരു ഹജജ് ഫർളായി ചെയ്തവർ പിന്നീട് ചെയ്യുന്ന ഹജജല്ലേ സുന്നത്താവുക?

മു: അതെ

യു: ഒരാളുടെ ആദ്യത്തെ ഹജജ് സുന്നത്താകുമോ?

മു: ഇല്ല,

യു: നിങ്ങളുടെ ഈ ഹജജ് ആദ്യത്തെ ഹജജല്ലെ?

മു: അതെ. ആദ്യത്തേതാണ്.

യു: അപ്പോൾ അത് സുന്നത്തെന്ന് പറയാൻ നിവൃത്തി യില്ലല്ലോ?

മു: ഇല്ല.

യു: ഇപ്പോഴെന്തായി? നിങ്ങളുടെ ഹജ്ജ് ഫർളുമല്ല, സുന്നത്തുമല്ലാ എന്ന് തെളിഞ്ഞില്ലേ?

മു: തെളിഞ്ഞു.

യു; സുന്നത്തും ഫർളുമല്ലാത്ത ഹജ്ജിന്റെ ഫിഖ്ഹിയ്യായ പദവിയെന്താണ്?

മു; എന്തായിരിക്കണം?

യു മുസ്ലിയാരുടെ കയ്യിൽ ആ ഹജ്ജിന് പേരില്ലെങ്കിൽ ഞാൻ പറയട്ടെ-സമ്മതമോ?

മു: കേൾക്കട്ടെ

യു: ശ്രദ്ധിച്ചോളൂ മുസ്ലിയാരേ, പഠിച്ചോളൂ മുസ്ലിയാരേ, മററുള്ളവരെ പഠിപ്പിച്ചോളൂ മുസ്ലിയാരേ, നിങ്ങൾ ചെയ്തത് ഫർളായ ഹജ്ജല്ല. സുന്നത്തായ ഹജ്ജല്ല. എന്നാൽ കാലിയായ ഹജ്ജ്. (അല്പം ഉച്ചത്തിൽ) മനസ്സിലായോ മുസ്ലിയാരേ കാലിഹജ്ജ്.

മൗലവി മൗനം പാലിക്കുന്നു.

യു: മുസ്ലിയാരുടെ പ്രതികരണം മനസ്സിലായില്ലല്ലോ. പഠിക്കാനും പഠിപ്പിക്കാനും കൊള്ളുന്നതാണ്, നമ്മുടെ അഭിമുഖം.

(പിന്നേയും മുസ്ല്യാർ മൗനം)

യു: എന്താ മുസ്ല്യാർ തൗബാ ചെയ്യുകയാണോ കാലി ഹജ്ജ് ചെയ്തതിന്ന്. എനി നിങ്ങൾ പഠിച്ചതും ശിഷ്യന്മാരെ പഠിപ്പിക്കുന്നതുമായ ഫിഖ്ഹ് ഗ്രന്ഥങ്ങളിൽ ഒരു പുതുമ വരുത്താനുണ്ട്. മദ്രസ പാഠപുസ്തകങ്ങളിൽ വരുത്തുന്നത് പോലെ അറബിഗ്രന്ഥങ്ങളിൽ വരുത്തിയാലെന്താ? ഒരു പ്രയാസമുണ്ട് അറബിയിലുള്ള പ്രാമാണികമായ ഫിഖ്ഹ് ഗ്രന്ഥങ്ങൾ നമ്മുടെ കാക്കാന്മാരായ മുസ്ലിയാക്കൾ ഉണ്ടാക്കിയതല്ല. തന്മൂലം മദ്രസപാഠപുസ്തകങ്ങളിൽ കാട്ടുന്നപോലെ തോന്നിവാസങ്ങൾ കുത്തിക്കേററാൻ പററുകയില്ല

മു; മനസ്സിലായില്ലല്ലൊ .

യു; മനസ്സിലാക്കുല മുസ്ലിയാരേ. മനസ്സിലാക്കുല. ഖുത്ബയിലെ ഫർളുകൾ അറബിയിലാവണമെന്ന ഭാഗം തിരുത്തി ഖുത്ബ മുഴുവൻ അറബിയിലാവണമെന്നാക്കി. ജുമാഅത്ത് മുജാഹിദ് അഭിപ്രായക്കാർക്ക് സലാം ചൊല്ലരുത് എന്ന് പാസാക്കി. അവരെ കാഫിറാക്കി പാഠപുസ്തകത്തിൽ കടത്തി. അതുപോലെ ഒരു ഫിഖ്ഹ് ഭേദഗതി ഞാൻ കൊണ്ടുവരുന്നു കൈകാട്ടി എരന്നുവാങ്ങി–അല്ലെങ്കിൽ മാന്യമായും സൗജന്യമായും ലഭിക്കുന്ന സംഭാവനകളായിരിക്കട്ടേ– ആളുകളുടെ പദവി അനുസരിച്ചുപറയാം മാന്യമായ പിച്ചയെടുക്കലൊണ്–ഭിക്ഷയെടുക്കലൊണ്. സംഭാവന സ്വീകരണം–അങ്ങിനെ ഇരന്നുവാങ്ങുകയെന്ന ഇരട്ടപേരുള്ള സംഭാവന മുഖാന്തിരം കിട്ടുന്ന പണം ഉപയോഗിച്ചു ചെയ്യുന്ന ഹജ്ജ് കാലിഹജ്ജ് എന്ന് പറയപ്പെടും. എന്താ മുസ്ല്യാരേ? ഇങ്ങനെ ഒന്ന് ചെയ്തുകൂടേ?

മു: എന്തിനാണിങ്ങനെ നമ്മൾ ആവശ്യമില്ലാത്തതൊക്കെ പറഞ്ഞ് സമയം കളയുന്നത്? വിഷയം മാററിക്കൂടേ?

യു: നിങ്ങൾക്ക് ആവശ്യമില്ലാത്തതാണെങ്കിൽ എനിക്കത് വളരെ ആവശ്യമായിത്തോന്നിയാലെന്ത് ചെയ്യും? ആകയാൽ കോടതി തുടരുന്നു. ഈ നാട്ടിലെ ജനങ്ങളെ നിങ്ങൾ രണ്ടുകൊല്ലംകൊണ്ടു പരിചയപ്പെട്ടിരിക്കുമല്ലൊ?

മു; അറിയാം– മിക്കവാറും ആളുകളെ

യു; അവർ ധനികരോ അഷ്ടിപ്പഷ്ടി കഴിഞ്ഞുകൂടുന്ന ശരാശരി സാധാരണക്കാരോ?

മു; അധികവും ശരാശരിക്കാർതന്നെ.

യു. ധനികരെന്ന് പറയാവുന്നവർ നിങ്ങളുടെ അഭിപ്രായത്തിൽ ഉണ്ടോ?

മു; അധികം പേർ കാണുകയില്ല

യു: ഭൂരിപക്ഷം ജനങ്ങൾ സാധാരണക്കാരും നിർധനരുമല്ലേ?

മു. അതെ

യു: ഇവിടെ മദ്രസ്സ കെട്ടിടം പൂർത്തിയായിട്ടില്ല പള്ളിപ്പ

ണിയിൽ ഹാളിന്റെ പണി ബാക്കിയുണ്ട്. കുളത്തിന്റെ പടവുകളം കെട്ടാനിരിക്കുന്നു. ഈ വസ്തുത ശരിയല്ലേ?

മു: അതെ.

യു: രണ്ടുകൊല്ലമായി നിങ്ങളിവിടെ കഴിയുന്നു. ഈ പണികൾ പൂർത്തിയാക്കാനുള്ള വല്ല ശ്രമവും നിങ്ങൾ നടത്തിയോ?

മു: ഞാൻ ഇവിടെ പൊതുവേ പറയാറുണ്ട്. ഈ പണി വേഗം തീർക്കണമെന്ന്.

യു: നിങ്ങൾ പറയാതെ ജനങ്ങൾക്കറിയാവുന്ന കാര്യമാണത്, നിങ്ങൾ ജനങ്ങളെ ഉത്സാഹിപ്പിച്ചു, നിങ്ങളും മുന്നിട്ടിറങ്ങി, ധനശേഖരണം നടത്തി ആ പണികളെല്ലാം ചെയ്തുതീർക്കാഞ്ഞത് നിങ്ങൾക്ക് പററിയ വീഴ്ചയാണെന്ന് ഞാൻ പറയുന്നു. യോജിക്കുന്നോ?

മു: എന്റെ വീഴ്ചയെന്ന് പറയുന്നത് ശരിയല്ല. കമ്മററിക്കാർക്ക് ഉത്സാഹം കുറഞ്ഞതുകൊണ്ടാണ്.

യു: നിങ്ങൾ അവരെ ഉത്സാഹിപ്പിച്ചില്ല. നേരേമറിച്ച് നിങ്ങൾക്ക് "കാലിഹജ്ജ്" ചെയ്യാനുള്ള സംഖ്യ നിങ്ങൾ ഈ നാട്ടിൽനിന്നും പിരിച്ചുണ്ടാക്കി. അത് പിരിക്കാൻ ആളുണ്ടായി. അതിന് പ്രചോദനം കൊടുക്കാൻ നിങ്ങൾ തയ്യാറായി. അത് നടന്നു. നിങ്ങൾക്ക് താല്പര്യമുള്ള കാര്യത്തിൽ നിങ്ങൾ ശ്രദ്ധചെലുത്തി അത് നിറവേററി. അതല്ലേ സത്യാവസ്ഥ?

മു: അങ്ങനെ വ്യാഖ്യാനിക്കാം. പക്ഷെ ഒരു സത്യം മറക്കരുത്. അനേകം വർഷങ്ങളായി നിലനില്ക്കുന്ന ഒരു മഹല്ലും ജുമുഅ പള്ളിയുമാണിത്. രണ്ടരകൊല്ലം ചാർജ്ജിലുണ്ടായ എന്നെ ആ സ്ഥാപനത്തിന്റെ പോരായ്മകൾക്ക് ഉത്തരവാദിയാക്കുന്നത് അനീതിയാണ്

യു: അങ്ങിനെ തടിശുദ്ധിയാക്കണ്ട. പല മുസ്ലിയാക്കളും ഇവിടെയും സമീപമഹല്ലുകളിലും വരികയും പോകുകയും ചെയ്തിട്ടുണ്ട്. ഓരോ ലക്ഷ്യവും മനസ്സിൽ വെച്ച് അത് നേടിയെടുക്കുന്ന തന്ത്രം ഞങ്ങൾ ആദ്യമായി കാണുന്നതല്ല. പക്ഷെ പാവം പ്രസിഡണ്ടുമാരും കമ്മററിക്കാരും ശുദ്ധാത്മാക്കളാണ്. ഉരുട്ടം

പെരട്ടം തിരിയാത്ത നിഷ്കളങ്കരാണു്. മുസ്ലിയാക്കളുടെ തന്ത്രപൂർവ്വമുള്ള സംസാരവലയിൽ അവർ എളുപ്പം അകപ്പെടുകയും അവരുടെ ഇംഗിതങ്ങൾ നിറവേററികൊടുക്കുകയും ചെയ്യുന്നു.

മു: മുസ്ലിയാക്കളെ ഒന്നടക്കം അങ്ങിനെ താറടിക്കുന്നതു് ശരിയല്ല. അവർ കച്ചവടമോ മററു തൊഴിലോ എടുക്കുന്നവരല്ല. അവരുടെ സമയം മുഴുവൻ സമുദായത്തിനു്വേണ്ടി അവർ ചിലവഴിക്കുന്നു്. നാടും വീടും വിട്ടു എല്ലാ സുഖങ്ങളും ത്യജിച്ചു സമുദായ സേവനത്തിനു് വേണ്ടി ജീവിതം ഉഴിഞ്ഞുവെച്ചവരാണു് അവർ. അവർക്കു് നേരിടുന്ന സാമൂഹ്യമായ പണച്ചിലവുള്ള ബാദ്ധ്യതകൾ സാധിച്ചുകൊടുക്കുവാൻ സമുദായത്തിനു് ബാദ്ധ്യതയില്ലേ?

യു: ആ ബാദ്ധ്യതകളെല്ലാം സമുദായം നിർവ്വഹിക്കുന്നുണ്ടു്. എത്ര കുട്ടിമുസ്ല്യാക്കൾ കല്ല്യാണം കഴിച്ചു; എത്ര മുസ്ല്യാക്കൾ പെൺമക്കളെ കെട്ടിച്ചയച്ചു; എത്രപേർ വീടുണ്ടാക്കി. ഇതൊക്കെ ഒഴിവു്കഴിവില്ലാത്ത ബാദ്ധ്യതകളാണു്. അതിനൊക്കെ സമുദായം ഉള്ളഴിഞ്ഞു സഹായിക്കയും വേണം. അതു് ചെയ്തുവരുന്നുമുണ്ടു്. എന്നാൽ സമുദായത്തിൻെറ സന്മനോഭാവത്തെ ചൂഷണം ചെയ്തു നിങ്ങളെപ്പോലെ ഉല്ലാസയാത്രക്കു്—അതേ കാലി ഹജ്ജിനു്—പോകുന്നതു് ഉചിതമല്ല എന്നു് പറയാതെ വയ്യ. എന്തു് പറയുന്നു?

മു: ഞാനെന്തു് പറയാനാണു്? കഴിഞ്ഞ കാര്യങ്ങളല്ലേ?

യു: കഴിഞ്ഞ കാര്യങ്ങളുടെ ഗുണദോഷങ്ങളെ പഠിച്ചാലേ കഴിയാനിരിക്കുന്ന കാര്യങ്ങളെ നിയന്ത്രിക്കാൻ പററുകയുള്ളു.

മു: ശരിയാണു്.

യു: ഒരു വലിയ ശരികേടു് നിങ്ങളിൽ സംഭവിച്ചു ഇത്രയും പണികൾ പള്ളികളും മദ്രസ്കളും തീരാനിരിക്കെ അതിലൊന്നിലും ശ്രദ്ധചെലുത്താതെ നിങ്ങൾ അറബിനാടുകളിലേക്കു് സക്കീട്ടു പോകാനുള്ള അരലക്ഷം രൂപ സംഘടിപ്പിച്ചു ദുർവ്യയം ചെയ്തതു് വലിയ തെററായിപ്പോയി മുസ്ല്യാരെ. എനിക്കു് ജേഷ്ഠൻെറ കത്തുണ്ടായിരുന്നു പ്രസിഡണ്ടും കമ്മററി അംഗങ്ങളും അത്യധിക ആവേശത്തോടെയാണു് പണപ്പിരിവു് നടത്തുന്നതെന്നും

അവർ ഉദ്ദേശിച്ച സംഖ്യ ഓരോരുത്തരും കൊടുത്താലല്ല ടാർജററ് തുകയായ അതായിലെത്തുകയുള്ളു എന്നും അതിനാൽ നിർബന്ധത്തിന്റെ ഒരംശം ഇതിലുണ്ടെന്നും മററും ഞാൻ വിദേശത്ത് നിന്നറിഞ്ഞു. ഈ പരിപാടിയോട് മാനസികമായി എനിക്ക് വിയോജിപ്പാണ്. ഹജ്ജിന് പോകാൻ മുസ്ല്യാർക്ക് പൈസ സ്വരുക്കൂട്ടി കൊടുക്കൽ അനാവശ്യമാണെന്നും വീട്ടിൽ നിന്നും ഒന്നും അതിലേക്ക് കൊടുക്കരുതെന്നും ഞാൻ എഴുതിയിരുന്നു അപ്പോഴേക്കും ഞാൻ വീട്ടിലേക്ക് ചിലവിനയച്ച പൈസയിൽ നിന്ന് “കാലി ഹജ്ജ് ഫണ്ടി”ലേക്ക് കൊടുത്തുകഴിഞ്ഞുവത്രെ. വേണ്ടുന്ന കാര്യങ്ങൾ മുടങ്ങിക്കിടക്കുമ്പോൾ വേണ്ടാത്തതിന് സഹായിച്ചപാപം പടച്ചവൻ പൊറുത്തുതരട്ടെ എന്ന് ദുആ ചെയ്യാം.

മു: നിങ്ങൾ വളരെ മോശമായിട്ടാണല്ലൊ ആ വസ്തുത ചിത്രീകരിക്കുന്നതു്.

യു: നിങ്ങൾ ചെയ്യുതാണ പണിയെ പിന്നെ പുകഴ്ത്തിപ്പാടുകയാണോ വേണ്ടതു്? ഈ പണ്ഡിതന്മാർ ബഹുജനങ്ങളെ പററിക്കണ രീതി നിരീക്ഷകന്മാർക്കറിയാൻ കഴിയും. പഴയ കാലം മുതൽക്കെ പണ്ഡിതന്മാരെ ബഹുമാനിക്കുകയെന്നത് നമ്മുടെ സ്വഭാവമാണല്ലൊ അതിനാൽ നിങ്ങളെയൊക്കെ മാന്യതയിൽ ഉയർത്തിനിർത്തിയിരിക്കയാണ് ബഹുജനങ്ങൾ. കാര്യം മനസ്സിലാവാണ്ടല്ല.

മു: ദാനം ചെയ്യുതിനെക്കുറിച്ച് സംസാരിച്ച് ചെയ്യ പുണ്യം നശിപ്പിച്ചുകളയുന്നതെന്തിനാണ്?

യു: ഉപദേശിക്കാൻ മുസ്ല്യാക്കൻമാക്ക് നല്ല കഴിവാണ്. അക്കാര്യങ്ങൾ സ്വയം പ്രവൃത്തിയിൽ കൊണ്ടുവരാനാണ അവർക്ക് കഴിയാത്തതു്. സ്വയം ആചരിക്കാത്ത ഉപദേശം ഫലം ചെയ്യുമോ?

മു: ഞങ്ങൾ നല്ലനടപടിക്കാരല്ലെന്ന് സൂചിപ്പിക്കാൻ കാരണമെന്ത്? ആലിമീങ്ങൾ അറിവിനനുസരിച്ച ജീവിക്കുന്നുണ്ട്.

യു; എന്റെ കൂടെ ചിരിക്കാൻ ആളില്ലാതായിപ്പോയി. നൂററിക്കണക്കിന് ഉദാഹരണങ്ങൾ എടുത്ത് കാണിക്കാൻ എനി

ക്ക് കഴിയും. ഇപ്പോഠം നമ്മുടെ മുമ്പിലുള്ള കാര്യം നോക്കൂ. ഉല്ലാസയാത്രക്ക് പണം സംഘടിപ്പിച്ചേടത്തത് സഹിക്കാവതല്ല. നിങ്ങഠം സമുദായ സേവനത്തിന് വേണ്ടി ജീവൻ ഉഴിഞ്ഞുവെച്ചിരിക്കയാണെന്ന് അഭിമാനിക്കുന്നു. സുഖമായ താമസം. വിഭവസമൃദ്ധമായ ഭക്ഷണം. ഘനമുള്ള ശമ്പളം എല്ലാംകൂടി സുഖജീവിതം. പണ്ഡിതന്മാരോട് ഞങ്ങഠം നന്ദിയുള്ളവരാണ്. ഇതിനൊക്കെപുറമെ, ചിലപ്പോഠം നേരിടുന്ന പണച്ചിലവുകഠം നടത്തിക്കൊടുക്കുന്നു. അതിനിടയിലൂടെയാണ് യാതൊരു ന്യായീകരണവുമില്ലാത്ത, കണ്ടുപഠിക്കാൻ കൊള്ളാത്ത, ജനസമ്മതിയില്ലാത്ത, ശറഅ് സമ്മതിക്കാത്ത കാലിഹജ്ജിനുള്ള ഉല്ലാസയാത്ര. അത്രം തരത്തിനും തക്കത്തിനും പലരും ഒപ്പിക്കുന്നുണ്ട്. ഇങ്ങനെയൊക്കെയായിട്ടും ഈ പണ്ഡിതന്മാക്ക് പൊതുജനങ്ങളോട് ഒരു നന്ദിയും തോന്നുന്നില്ല.

മു: എന്താ അങ്ങനെ പറയുന്നു? അവക്ക് നന്ദിയില്ലെന്ന്

യു; പണ്ഡിതന്മാർ ഇപ്പോഠം ഞങ്ങളുടെ ശത്രുക്കളായിരിക്കയാണ്.

മു; നിങ്ങഠം പറയുന്നത് മനസ്സിലാകുന്നില്ല

യു; അങ്ങനെ പലതും നിങ്ങഠംക്ക് മനസ്സിലാവുകയില്ല. നമ്മുടെ മുസ്ലിയാക്കഠം സമുദായത്തിൻെറ ശത്രുക്കളും നാശകാരികളുമായി രൂപം പൂണ്ടിരിക്കയാണ്.

മു: അതെങ്ങനെ?

യു നിങ്ങളറിയില്ലേ? ഗഠംഫിലിരിക്കുന്ന ഞാൻ അറിഞ്ഞല്ലോ. ഇവിടെ തല്ലും വക്കാണവും അടിപിടിയും കത്തികളല്ലേ മഹല്ല് തോറും നടക്കുന്നത്. ഈ കെ എ പി വിഭാഗങ്ങളായി പിരിഞ്ഞു ജനങ്ങഠം ഏററുമുട്ടി മദ്രസകഠം അടച്ചുപൂട്ടുന്നു, ജുമഅ കഠം മുടക്കുന്നു ഇത് നിങ്ങഠം ചെയ്യുന്ന ദ്രോഹമല്ലേ?

മു: രണ്ടു മഹാപണ്ഡിതന്മാർ അഭിപ്രായവ്യത്യാസത്തിൻെറ പേരിൽ ചേരിതിരിഞ്ഞു. അതിന് ഞങ്ങളെന്ത് ചെയ്യും?

യു: നിങ്ങളെന്തിന് ജനങ്ങളെ ചേരിതിരിച്ചു? നിങ്ങളെന്തിന് ചേരിചേന്നു? "ഓരോമഹല്ലും പണ്ട് കഴിഞ്ഞുകൂടിയപോലെ നടന്നുകൊള്ളട്ടെ, ചേരിപ്പോരു് നമുക്ക് അവഗണിക്കാം. അവർ രണ്ടു

പേരും മാറിനില്ക്കട്ടെ" എന്ന് ജനങ്ങളെ ഉപദേശിച്ച് ഐക്യവും സാഹോദര്യവും നിലനിർത്താമായിരുന്നില്ലേ? അതിന് നിങ്ങൾ ആദ്യമായി ഒരു ഭാഗത്ത് കൂടി. എന്നിട്ടു ജനങ്ങളെ നിങ്ങളുടെ ഭാഗത്തേക്ക് ചേർക്കാൻ ശ്രമിച്ച ആ പരിശ്രമത്തിൽ മഹല്ലുകൾ പിളർന്നു. ഫലം സമുദായം കലങ്ങിമറിഞ്ഞു വ്യക്തികൾ അന്യോന്യം ശത്രുക്കളായിമാറി. ഇതാണോ നിങ്ങൾ പ്രസംഗിക്കുന്ന ഇസ്ലാം? രണ്ടാം വഴക്കായാലോ രണ്ടു സംഘം വഴക്കായാലോ എന്ത് വേണം? ഇസ്ലാം പഠിപ്പിച്ച നയമെന്താണ്? ഓരോരുത്തരുടെ പിന്നിൽകൂടി കക്ഷിചേർന്ന് വഴക്കിനെ പെരുപ്പിച്ച് കലാപവും യുദ്ധവും ഉണ്ടാക്കാനാണോ? എന്റെ മുസ്‌ലിയാരേ നിങ്ങൾ എല്ലാവരും ദുർബുദ്ധികളായി മാറി. ഞങ്ങൾ അത് ക്ഷമിക്കുകയില്ല മറക്കുകയില്ല. ഞങ്ങളുടെ അരയിൽ കയർകെട്ടി അതിന്റെ തല നിങ്ങളുടെ കയ്യിൽ ഏല്പിച്ച്, നിങ്ങളുടെ കുരങ്ങായി ചാടാൻ എനി ഞങ്ങളില്ല. നിങ്ങൾ ഇസ്‌ലാമിനല്ല പാർട്ടിക്കാണ് പ്രവർത്തിക്കുന്നത്. ജമാഅത്തിനെയും മുജാഹിദിനെയും കാഫിറാക്കി, ഇപ്പോൾ നിങ്ങൾ അന്യോന്യം കാഫിറാക്കുകയാണ്. സ്വർഗ്ഗം സ്വന്തമാക്കാൻ ഒരു പട്ടയദാന മഹാമഹവും കൂടി നടത്തണം മുസ്ലിയാരേ. ഏഴുന്നേൽക്കൂ ഭക്ഷണം കഴിക്കാം.



# പിന്നുര

സഞ്ചാരി സംതൃപ്തനല്ല; എന്നല്ല വളരെ സന്തപ്തനുമാണ്. ദൈനംദിനം എന്റെ ഇസ്ലാമിക ഹൃദയം കൂടുതൽ കൂടുതൽ നീറിപ്പുകയുകയാണ്. പണ്ഡിത-പാമര ഭേദമെന്യേ മുസ്ലിംകളുടെ പൊതുജീവിതം അധഃപതിക്കുന്നതല്ലാതെ ഇസ്ലാമിക നിലവാരത്തിലേക്ക് ഉയരുന്നില്ല. ബാഹ്യം കണ്ടാൽ തെററിദ്ധരിക്കും. മതപ്രഭാഷണങ്ങളും മതസാഹിത്യങ്ങളും ധാരാളമുണ്ട്. അതൊക്കെ സത്യത്തിൽ വ്യാപാരമാണ്, സേവനമല്ല. ഉഖ്റവിയായ പണ്ഡിതന്മാർ വിരളമായി. സമുദായത്തെ നിയന്ത്രിക്കാൻ ശക്തരായ നേതാക്കന്മാരും ഇല്ലാതായി ആർക്കും എങ്ങനെയും ജീവിക്കാനുള്ള ധൈര്യമുണ്ട്. ചോദിക്കാനാളില്ലാത്ത ധീരത! ഈ ദുസ്ഥിതികണ്ടു നൊമ്പരം കൊള്ളുകയാണ് സഞ്ചാരി. വായനക്കാരന്റെ മുഖപ്രകാശം അല്പം മങ്ങിയെങ്കിൽ സന്തോഷം.

മ'ശ്രിജ്യോതി, പെരിഞ്ഞനം.